# സിദ്ധഗീതാ

ഭാഷാവ്യാഖ്യാനം



ഭാരതത്തിന്റെ ആദ്ധ്യാത്മികജ്ഞാനവും സാംസ്കാരികപൈതൃകവും പരിപോഷിപ്പിക്കുകയും പ്രചരിപ്പിക്കുകയും ചെയ്യുന്ന മഹദ്ഗ്രന്ഥങ്ങൾ, അവയുടെ മൂല്യവും വ്യക്തതയും ഒട്ടും ചോർന്നുപോകാതെതന്നെ, നൂതന സാങ്കേതികവിദ്യ ഉപയോഗിച്ച് പരിരക്ഷിക്കുകയും ജിജ്ഞാസുകൾക്ക് സൗജന്യമായി പകർന്നുകൊടുക്കുകയും ചെയ്യുക എന്ന ശ്രേയസ് ഫൗണ്ടേഷന്റെ ലക്ഷ്യ സാക്ഷാത്കാരമാണ് ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറി.

ഗ്രന്ഥശാലകളുടെയും ആദ്ധ്യാത്മിക പ്രസ്ഥാനങ്ങളുടെയും വ്യക്തികളുടെയും സഹകരണത്തോടെ കോർത്തിണക്കിയിരിക്കുന്ന ഈ ഓൺലൈൻ ലൈബ്രറിയിൽ അപൂർവ്വങ്ങളായ വിശിഷ്ടഗ്രന്ഥങ്ങൾ സ്കാൻചെയ്ത് മികവാർന്ന ചെറിയ പി ഡി എഫ് ഫയലുകളായി ലഭ്യമാക്കിയിരിക്കുന്നു. ഇവ കമ്പ്യൂട്ടറിലോ പ്രിന്റ് ചെയ്തോ എളുപ്പത്തിൽ വായിക്കാവുന്നതാണ്.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയിൽ ലഭ്യമായ ഗ്രന്ഥങ്ങൾ വ്യക്തിപരമായ ആവശ്യങ്ങൾക്കുവേണ്ടി സൗജന്യമായി ഉപയോഗിക്കാവുന്നതാണ്. എന്നാൽ വാണിജ്യപരവും മറ്റുമായ കാര്യങ്ങൾക്കായി ഇവ ദുരുപയോഗം ചെയ്യുന്നത് തീർച്ചയായും അനുവദനീയമല്ല.

ഈ ഗ്രന്ഥശേഖരത്തിന് മുതൽക്കൂട്ടായ ഈ പുണ്യഗ്രന്ഥത്തിന്റെ രചയിതാവിനും പ്രകാശകർക്കും നന്ദി രേഖപ്പെടുത്തുന്നു.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയെക്കുറിച്ചും ശ്രേയസ് ഫൗണ്ടേഷനെക്കുറിച്ചും കൂടുതൽ വിവരങ്ങൾ അറിയാനും പ്രവർത്തനങ്ങളിൽ പങ്കാളിയാകാനും ശ്രേയസ് വെബ്സൈറ്റ് സന്ദർശിക്കുക.

http://sreyas.in

# അവതാരിക.



സിദ്ധഗീതയ്ക്കു ഇങ്ങിനെ ഒരു ഭാഷാവ്യാഖ്യാനം വളരെ മുമ്പെ എഴുതിവെച്ചിരുന്നതാണ്. ഇപ്പോൾ ചില ശിഷ്യന്മാരുടേയും മററും ആവശ്യപ്രകാരം അതിൽ ചില പരിഷ്കാരങ്ങൾവരുത്തി ഇങ്ങിനെ പ്രസിദ്ധംചെയ്യാനിടവന്നതിൽ ഇനിക്കു നല്ലസന്തോഷമുണ്ടു. ഈ പുസ്തകത്തിൻെറ പ്രകടനംനിമിത്തം വല്ലവൎക്കും ശ്രദ്ധയും വിവേകവുമുണ്ടാകുന്നതായാൽ എൻെറ ഈ പ്രവൃത്തി ഒരു പുണ്യകൎമ്മമാണെന്നുതന്നെ വരുന്നതാണെല്ലോ. ഈ പുണ്യകൎമ്മംകൊണ്ടുണ്ടാകുന്ന ഫലംമുഴുവനും ഈ പുസ്തകത്തെ ഈ നിലയിൽ പ്രസിദ്ധപ്പെടുത്തുന്നതിന്നു ധനവ്യയംചെയ്തിട്ടുള്ള മിസ്റ്റർ. എ. കുഞ്ഞമന്ദാടിയവർകൾതന്നെയാണനുഭവിപ്പാനധികാരിയെന്നതിന്നു സംശയമില്ല. ഈ മാതിരി വിദ്യാവിഷയത്തിലും മററും ഔദാൎയ്യത്തോടെ ധനവ്യയം ചെയ്യുന്നതിന്നു എപ്പോഴും ജാഗരൂകനും സജ്ജനങ്ങളിലും സദാചാരങ്ങളിലും മനഃപൂൎവ്വം ആദരവുള്ള ഒരു സത്സ്വഭാവിയുമായ മിസ്റ്റർ. കുഞ്ഞമന്ദാടിക്ക് എല്ലാ സംഗതിയിലും ഈശ്വരാനുഗ്രഹമുണ്ടാകട്ടെ എന്നു പ്രാൎത്ഥിക്കുകമാത്രമാണ് നമ്മുടെ കൎത്തവ്യം.

ഗ്രന്ഥകൎത്താ.

ഓം നമഃ പരമാത്മനെ.

# സിദ്ധഗീതാ പ്രാരംഭം.

ശ്രീവാല്മീകിമഹർഷി നിൎമ്മിച്ചതും മോക്ഷോപായവു
മായ വാസിഷ്ഠമഹാരാമായണമെന്ന വിശിഷ്ടഗ്രന്ഥത്തിൽ
ഭഗവാൻ വസിഷ്ഠമഹർഷി ശ്രീരാമചന്ദ്രന്നു ഉപദേശിക്കുന്ന
ജ്ഞാനമാൎഗ്ഗങ്ങളുടെ കൂട്ടത്തിൽ ഉത്തമാധികാരികൾക്കു
ജ്ഞാനം സിദ്ധിക്കുവാൻ ഗുരൂപദേശം മുതലായതുകളുടെ
അപേക്ഷ മററുള്ളവൎക്കുള്ളത്രയില്ലെന്നുള്ള പ്രസംഗം നേരി
ട്ടു. അപ്പോൾ ആവിധത്തിലുള്ള അധികാരികൾ ആരാണെ
ന്നുള്ള ചോദ്യത്തിന്നുത്തരമായി ജനകമഹാരാജാവിന്റെ
കഥ പറയുവാനിടയായി. ഈ മഹാരാജാവിന്റെ യോ
ഗ്യതയെ ഈ ഗ്രന്ഥത്തിൽ വൈരാഗ്യപ്രകരണത്തിൽ
ഇദ്ദേഹത്തിന്നും ശുകബ്രഹ്മമഹർഷിക്കും തമ്മിൽ നടന്ന
സംവാദംകൊണ്ടു നല്ലവണ്ണം വിവരിച്ചുകഴിഞ്ഞിരിക്കുന്നു.
അനന്യസാധാരണമായ ജീവന്മുക്തിയെ അനുഭവിപ്പാൻ
ഇദ്ദേഹത്തിന്നിടവന്നിട്ടുള്ളതു് ഈ സിദ്ധഗീതാശ്രവണം
കൊണ്ടാണു്. ഒരു പ്രാവശ്യം ഒരു വിഷയത്തെ കേൾക്കുന്ന
തുകൊണ്ടു അതിലുള്ള പ്രയോജനം പൂൎണ്ണമായി സിദ്ധിക്കു
കയെന്നതു അപൂൎവ്വമായ ഒരു സംഗതിയാണെല്ലൊ. ഈ
അപൂൎവ്വത ഈ മഹാരാജാവിന്നെന്നപോലെ മററാരാൾ

ക്ഷം സിദ്ധിച്ചതായി ശാസ്ത്രാന്തരങ്ങളിൽ വൎണ്ണിച്ചിട്ടുണ്ടോ
എന്നു സംശയമാണു്. "സംപ്രബോധവതീ തീക്ഷ്ണാ കള
ങ്കരഹിതാമതിഃ സൎവ്വസാമഗ്ര്യഹീനാപി പദമാസാദയത്യ
ലം" എന്ന ശ്ലോകംകൊണ്ടു ജ്ഞാനത്തിന്നു പ്രധാനമായ
സാധനം ശുദ്ധവും, തീക്ഷ്ണവുമായ ബുദ്ധി ഒന്നുമാത്രമാ
ണെന്നും തീക്ഷ്ണബുദ്ധിയുള്ള ശുദ്ധചിത്തന്മാൎക്കു മറ്റു സാധ
നങ്ങൾ ഇല്ലാതിരുന്നാൽകൂടിയും പ്രാപ്യസ്ഥാനത്തിലെ
ത്തുന്നതിന്നു വിരോധമില്ലെന്നും പറഞ്ഞിരിക്കുന്നു. ജനക
മഹാരാജാവിന്നു മേൽകാണിച്ചവിധം ബുദ്ധിശുദ്ധിയുള്ളതു
കൊണ്ടു ജ്ഞാനസിദ്ധിക്കു ഈ ഗീതാശ്രവണത്തെക്കൂടാ
തെ മറ്റുസാധനങ്ങൾ ആവശ്യമായിരുന്നില്ല. ഇദ്ദേഹം
ഉത്തമനായ ഒരു മഹാരാജാവിന്റെ നിലയിൽ പ്രജകളു
ടെ തൃപ്തിയെ അനുസരിച്ചു രാജ്യഭാരം ചെയ്തുവന്നിരുന്നു.
ഈ കാലത്തിൽ ഒരിക്കൽ ഉദ്യാനത്തിൽ ചെന്നിരുന്നു. വ
സന്തകാലമായതുകൊണ്ടു പുഷ്പിച്ചിരിക്കുന്ന വൃക്ഷലതാദി
കളുടെ ശോഭയിലും മധുരമായി ശബ്ദിച്ചുകൊണ്ടിരിക്കുന്ന
കുയിൽ മുതലായ പക്ഷികളുടെ ശബ്ദത്തിലും മനസ്സിരു
ത്തിക്കൊണ്ടിരുന്ന അവസരത്തിൽ യദൃച്ഛയാ ഈ ഗീതാ
വചനങ്ങളെ കേൾപ്പാനിടവന്നു എന്നാണു് പറയുന്നതു്.

ശ്ലോകം.

അഥ ശുശ്രാവ കസ്മിംശ്ചിത്തമാലവനഗുല്മകെ
സിദ്ധാനാമപ്രദൃശ്യാനാം സ്വപ്രസംഗാദുദാഹൃതാഃ. 1
വിവിക്തവാസിനാം നിത്യം ശൈലകന്ദരചാരിണാം
ഇമാഃ കമലപത്രാക്ഷ! ഗീതാ ഗീതാത്മഭാവനാഃ. 2

(കമലപത്രാക്ഷ!) അല്ലയോ പങ്കജലോചന, (അഥ) ഉദ്യാനത്തിൽ ചെന്നതിനുശേഷം, (നിത്യം) എപ്പോഴും, (ശൈലകന്ദരചാരിണാം) പർവ്വതഗുഹകളിൽ സഞ്ചരിച്ചുകൊണ്ടിരിക്കുന്നവരും, (വിവിക്തവാസിനാം) വിജനപ്രദേശത്തിൽ വസിപ്പാനിഷ്ടമുള്ളവരും, (അദൃശ്യാനാം) സാധാരണജനങ്ങൾക്കു കാണ്മാൻകഴിയാത്തവരുമായ, (സിദ്ധാനാം) സിദ്ധന്മാരുടെ, (കസ്മിംശ്ചിൽ, തമാലവനഗുല്മകെ) ഒരു തമാലവനക്കുടിലിൽവെച്ചു, (സ്വപ്രസംഗാൽ ഉദാഹൃതാഃ) പ്രസംഗവശാൽ ഗാനംചെയ്യപ്പെട്ടവയും, (ഗീതാത്മഭാവനാഃ) ആത്മഭാവനയെ പ്രകാശിപ്പിക്കുന്നവയുമായ, (ഇമാഃ, ഗീതാഃ) ഈ ഗീതകളെ, (ശുശ്രാവ) കേട്ടു.

അല്ലയോ രാമ! മിഥിലാധിപതി ജനകമഹാരാജാവു ഉദ്യാനത്തിൽ സഞ്ചരിച്ചുകൊണ്ടിരിക്കുന്നസമയത്തു എപ്പോഴും വിജനപ്രദേശത്തിൽ വസിപ്പാൻ ഇഷ്ടമുള്ളവരും, പർവ്വതഗുഹകളിൽ സഞ്ചരിച്ചുകൊണ്ടിരിക്കുന്നവരും, സാധാരണജനങ്ങൾക്കു കാണ്മാൻകഴിയാത്തവരുമായ സിദ്ധന്മാർ തമാലവൃക്ഷങ്ങൾ നിറഞ്ഞിരിക്കുന്ന ഒരു കുടിലിൽവെച്ചു പ്രസംഗവശാൽ ഗാനംചെയ്തതും ആത്മഭാവനയെ പ്രകാശിപ്പിക്കുന്നവയുമായ താഴെപറയുന്ന പരിശുദ്ധഗാനങ്ങളെ കേട്ടു.

ശ്രുതിസ്മൃതിപുരാണേതിഹാസങ്ങളിൽ പ്രതിപാദിച്ചിരിക്കുന്ന ആത്മാവിന്റെ അപരോക്ഷജ്ഞാനം തങ്ങളുടെ ഈ വചനത്തെ കേൾക്കുന്നതുകൊണ്ടുതന്നെ കേൾക്കുന്നവന്നു ഉണ്ടാവേണമെന്നു അനുഗ്രഹബുദ്ധിയോടുകൂടിയാണു അവർ ഗാനംചെയ്തതു്. സാധാരണ അദ്ധ്യാത്മശാ

സ്ത്രങ്ങളുടെ സമ്പ്രദായം രണ്ടുവിധത്തിലായിക്കാണുന്നു. 1. പ്രമാണങ്ങൾകൊണ്ടും യുക്തികൾകൊണ്ടും ആത്മാവു ബ്രഹ്മമാണെന്നു സ്ഥാപിക്കുക. 2. ആത്മാവിന്റെ ബ്രഹ്മസ്വഭാവത്തെ അനുഭവിപ്പാനുള്ള വഴികളെ ഉപദേശിക്കുക. ഈ രണ്ടുസമ്പ്രദായങ്ങളിൽവെച്ചു ഒന്നാമത്തേതു സുലഭമായും രണ്ടാമത്തേതു ദുല്ലഭമായും കാണുന്നു. ഈവിധം ദുല്ലഭമായിരിക്കുന്നതുകൊണ്ടു ആത്മാനുഭവത്തിന്റെ കാൎയ്യത്തിൽ മുമുക്ഷുക്കൾക്ക പ്രയാസം നേരിടുന്നു. എന്നാൽ ആ മാൎഗ്ഗങ്ങൾ അനുഭവനിഷ്ഠന്മാരായ മഹാന്മാരിൽ കരതലാമലകമെന്നപോലെ പ്രകാശിച്ചുകൊണ്ടിരിക്കുന്നു. അവൎക്ക വൃത്തി വെളിപ്പെടുന്നസമയത്തിൽ തങ്ങൾ സമാധിയിൽ അനുഭവിച്ച ആനന്ദം അന്യന്മാരെക്കൊണ്ടും അനുഭവിപ്പിക്കേണമെന്ന വിചാരം ഉണ്ടാകുന്നു. അതുകൊണ്ടു ആ അവസരത്തിൽ അവർ ആ മാൎഗ്ഗങ്ങളെ മറച്ചുവെയ്ക്കാതെ പ്രകടിപ്പിക്കുന്നു. ബ്രഹ്മം അദ്വൈതമാകുന്നുവെന്നു വിശ്വാസമുണ്ടായിട്ടും ആ അദ്വൈതസ്ഥിതിയെ അനുഭവിപ്പാൻ സാധിക്കാതെ വന്നിട്ടുള്ളവൎക്ക ഇവരുടെ വചനത്തെ ശ്രവിക്കുന്നതു വലിയ ഉപകാരമായിരിക്കും. ബുദ്ധിയുള്ള ഒരുവന്നു ഏതുവിഷയത്തിന്റേയും സാരം ഗ്രഹിക്കുന്നതിന്നു പ്രയാസമില്ല. ആ കൂട്ടത്തിൽ അദ്വൈതസിദ്ധാന്തത്തെഗ്രഹിക്കുവാനുംബുദ്ധിമതിയാവുതാനാണ്. അദ്വൈതസ്വഭാവത്തെ അനുഭവിക്കുവാൻ ബുദ്ധിക്ക ചില പ്രത്യേകഗുണങ്ങൾ ആവശ്യമുള്ളതുകൊണ്ടു അനുഭവസ്ഥന്മാരായ മഹാന്മാരുടെ വചനങ്ങളിൽനിന്നു മുമുക്ഷുക്കൾ ആ ഗുണങ്ങളെ ഗ്രഹിക്കേണം. അന്തൎമ്മുഖന്മാരായ മഹാത്മാക്കൾ

സമാധിയിൽ അദ്വൈതസുഖത്തെ അനുഭവിക്കുകയും സ
മാധിയൽനിന്നുണരുമ്പോൾ ആ അനുഭവത്തെ അനുഭവി
പ്പാനുള്ള മാർഗ്ഗങ്ങളോടുകൂടി പുറത്തേക്കു പറയുകയുംചെയ്യു
ന്നു. ഇങ്ങിനെപറയുന്നതുകൊണ്ടു അവരുടെ വൃത്തിക്കു ര
ക്ഷയും കേൾക്കുന്നവരായ മുമുക്ഷുക്കൾക്കു ഉപകാരവുമുണ്ടാ
കുന്നു. സമാധിയഭ്യസിക്കുന്ന ഒരുവനു വിഷയങ്ങളിൽ വൃ
ത്തി പ്രവേശിക്കാതെ കഴിച്ചുകൂട്ടേണ്ടുന്ന ആവശ്യമുണ്ട്.
സ്ഥിതപ്രജ്ഞന്മാൎക്കുപോലും അധികമായി വിഷയങ്ങളോ
ടുകൂടെ വ്യാപരിക്കുന്നതു വിക്ഷേപത്തിനു കാരണമായി
തീരുന്നു. വിക്ഷേപമുണ്ടാകുമ്പോൾ ആനന്ദവും കുറയുന്നു.
ശാന്തവൃത്തിയിലല്ലാതെ ആനന്ദാനുഭൂതിയുണ്ടാകയില്ല. വൃ
ത്തിയെ ശാന്തമായ നിലയിൽ വെച്ചുകൊണ്ടിരിക്കുവാൻ
വേണ്ടി ബ്രഹ്മനിഷ്ഠന്മാരായമഹാന്മാർ സമാധിയിൽനിന്നു
ണരുമ്പോഴും ബ്രഹ്മാഭ്യാസത്തിൽനിന്നു പിന്തിരിയുന്നില്ല.
കൃതകൃത്യന്മാരായ ഈ മഹാത്മാക്കളുടെദൎശനത്തിന്നൊ അ
വരുടെ പരിശുദ്ധവചനങ്ങളെ കേൾക്കുവാനൊ ജനകമ
ഹാരാജാവിനെപ്പോലെ ദുല്ലഭംചില ഉത്തമാധികാരികൾ
ക്കെ സാധിച്ചിട്ടുള്ളൂ. താഴെ പറയുവാൻപോകുന്ന വച
നങ്ങൾക്കു ഇത്രയും ശക്തിയുണ്ടെന്നു ഗീതാത്മഭാവനാഃ
എന്ന മൂലത്തിലെ പദംകൊണ്ടു സൂചിപ്പിച്ചിരിക്കുന്നു.

സിദ്ധാ ഊചുഃ. ശ്ലോകം.

ദ്രഷ്ടൃദൃശ്യസമായോഗാൽ പ്രത്യയാനന്ദനിശ്ചയഃ
യസ്തം സ്വമാത്മതത്വോത്ഥം നിസ്പന്ദം സമുപാസ്മഹെ. 3

(ദ്രഷ്ടൃദൃശ്യസമായോഗാൽ)ദ്രഷ്ടാവിന്നു ദൃശ്യത്തോടുള്ള സം

ബന്ധം ഹേതുവായിട്ടു, (പ്രത്യയാനന്ദനിശ്ചയഃ) ബുദ്ധിവൃത്തിയിലുണ്ടാകുന്ന ആനന്ദത്തിന്റെ നിശ്ചയം, (യഃ) യാതൊന്നോ, (ആത്മതത്വാത്ഥം) ആത്മതത്വവിചാരം കൊണ്ടുണ്ടാകുന്ന, (തം സ്വം) ആ ആത്മസ്വരൂപത്തെ, (നിസ്പന്ദം) നിശ്ചലമായി, (സമുപാസ്മഹെ) ഞങ്ങൾ ഉപാസിക്കുന്നു,

ദ്രഷ്ടാവിന്നു ദൃശ്യത്തോടുള്ളസംബന്ധം നിമിത്തം ബുദ്ധിവൃത്തിയിൽ തോന്നുന്ന ആനന്ദാനുഭവം ആനന്ദരൂപമായ ആത്മസ്വരൂപമാകുന്നുവെന്നു ആത്മതത്വപരിശോധനംകൊണ്ടു അറിഞ്ഞു ആ ആത്മസ്വരൂപത്തെ ഏകാഗ്രതയോടുകൂടി ഞങ്ങൾ ഉപാസിക്കുന്നു.

ദ്രഷ്ടാവായിരിക്കുന്ന ജീവന്നു ചക്ഷുരാദികളായ ഇന്ദ്രിയങ്ങളുടെ വഴിക്കു സ്രുക്ചന്ദനവനിതാദിവിഷയത്തോടു സംബന്ധമുണ്ടാകുന്നു. അപ്പോൾ ബുദ്ധിവൃത്തി വിഷയങ്ങളുടെ ആകൃതിയെ ധരിക്കുന്നു. ആ ബുദ്ധിവൃത്തിക്കു വിഷയസംബന്ധം സുഖകരമാകുന്നുവെന്ന അനുഭവം ഉണ്ടാകുന്നു. ഈ സുഖം വിഷയത്തിലിരിക്കുന്നതൊ തങ്കലിരിക്കുന്നതൊ എന്നു പരിശോധിക്കുമ്പോൾ തങ്കലിരിക്കുന്നതായി അറിയുവാനിടവരും. എങ്ങിനെയെന്നാൽ വൃത്തി വിഷയാകാരത്തെ പ്രാപിക്കുമ്പോൾ ഉണ്ടാകുന്ന സുഖം വിഷയഭാഗത്തിലുള്ളതാണെന്നു തീച്ചപ്പെടുത്തിയാൽ വിഷയങ്ങളുടെ കൂട്ടത്തിൽ അത്തും ജഡമായിത്തീരുന്നു. വൃത്തിയുടെകൂട്ടത്തിൽ ഉള്ളതാണെന്നു തിച്ചപ്പെടുത്തുമ്പോൾ ആനന്ദത്തെ പ്രകാശിപ്പിക്കുവാൻ സാധനമായും കത്താവായുമി

രിക്കുന്ന വൃത്തിതന്നെ ഫലമായിരിക്കുന്നു സുഖമായും വരു
ന്നു എന്നു ദോഷമുണ്ടാകുന്നു. ഇതുകൂടാതെ വൃത്തി വിഷ
യാകാരത്തെ പ്രാപിച്ചതിന്നുശേഷമെ സുഖത്തിന്റെ അ
നുഭവമുണ്ടാകുന്നുള്ളു. ഈ സുഖം വൃത്തിയുടെ കൂട്ടത്തിലായി
രുന്നാൽ അതിന്നുമുമ്പെതന്നെ അനുഭവമുണ്ടാവേണ്ടതാ
ണ്. അതുകൊണ്ടു സുഖം വിഷയത്തിലും വൃത്തിയിലും ഇ
രിക്കുന്നതല്ലെന്നും വിഷയത്തേയും വൃത്തിയേയും പ്രകാശി
പ്പിക്കുന്ന സാക്ഷിയെ ആശ്രയിച്ചിരിക്കുന്നതാണെന്നും വ
രുന്നു. സാക്ഷി അവിദ്യയുടെ ആവരണംനിമിത്തം തന്റെ
സച്ചിദാനന്ദസ്വഭാവത്തെ വിസ്മരിക്കുകയും അഹങ്കാര
ത്തെ കല്പിച്ചു താൻ അഹങ്കാരത്തിന്നു കീഴടങ്ങിയവനെ
ന്നപോലെ ആയിത്തീരുകയുംചെയ്യുന്നു. അങ്ങിനെ ആ
യിത്തീന്നതുകൊണ്ടു വിഷയാകാരവൃത്തിയിൽ പ്രകാശിച്ച
തു തന്റെ സ്വരൂപമായ സുഖമാണെങ്കിലും ആ വിധ
ത്തിൽ അറിയുന്നില്ല. എന്നുമാത്രമല്ല ഈ സുഖം തന്റെ
സ്വരൂപമായതിനാൽ മുമ്പെതന്നെ ഉള്ളതാണെങ്കിലും
വിഷയാകാരവൃത്തിക്കുശേഷം ഉണ്ടായതായി അറികയും
ചെയ്യുന്നു. ആത്മതത്വവിചാരംകൊണ്ടു, തന്നെ മറച്ചിരു
ന്ന അവിദ്യ, നീങ്ങുമ്പോൾ ഈ സുഖം തന്റെ സ്വരൂപ
മാണെന്നും നിരതിശയമാണെന്നും അറിയുന്നു. ഇങ്ങിനെ
അറിഞ്ഞതിന്നുശേഷം നിർവ്വികല്പസമാധികൊണ്ടു നിശ്ചല
മായിത്തീന്നിരിക്കുന്ന ബുദ്ധിവൃത്തിയിൽ ആനന്ദരൂപമായ
ആ ആത്മസ്വരൂപത്തെ ഞങ്ങൾ ഉപാസിക്കുന്നുവെന്നു നി
സ്പന്ദം സമുപാസ്മഹെ എന്നതിന്റെതാല്പര്യമാകുന്നു. "ഏ
തസ്യൈവാനന്ദസ്യാന്യാനി ഭൂതാനി മാത്രാമുപജീവന്തി"

എന്ന ശ്രുതിവാക്യത്തിൽ ബ്രഹ്മാനന്ദംതന്നെ വിഷയാന
ന്ദമായിത്തീരുന്നു എന്നു പറഞ്ഞിട്ടുള്ളതു മേൽകാണിച്ച വി
വരണത്തിന്നു പ്രമാണമാകുന്നു.

ഈ ശ്ലോകത്തിന്നു വേറൊരുവിധത്തിലുംഅൎത്ഥം പ
റയാവുന്നതാണ്:—ദ്രഷ്ടാവായജീവൻ ആന്തരനും ദൃശ്യമാ
യ ആകാശാദിപ്രപഞ്ചം ബാഹ്യവുമാകുന്നു. ആന്തരം ബാ
ഹ്യംഎന്ന ഈഭേദത്തെനീക്കിവിചാരിക്കുമ്പോൾ ജീവന്നും
പ്രപഞ്ചത്തിന്നും അധിഷ്ഠാനമായ സത്താമാത്രമെന്ന ഒരു
സ്വഭാവംശേഷിക്കുന്നു. ദ്രഷ്ടാവിന്നുഅന്തഃകരണംമുതലായ
ഉപാധികളെക്കൊണ്ടുള്ളപരിച്ഛേദവും ദൃശ്യങ്ങളായആകാ
ശാദികൾക്കു നാമരൂപങ്ങൾകൊണ്ടുള്ള പരിച്ഛേദവും നീ
ങ്ങുന്ന സമയത്തിൽ രണ്ടിലും ചേൎന്നിരിക്കുന്ന ചൈതന്യം
ഒന്നായിശേഷിക്കുന്നു. ഏകചൈതന്യരൂപമായിരിക്കുക എ
ന്ന ഈ സ്ഥിതി മുമ്പേതന്നെ ഉള്ളതും ഉപാധികൾനിമി
ത്തമുണ്ടായ നാനാത്വം വന്നുചേൎന്നതുമാകുന്നു. ഏകമായ
ആകാശത്തിങ്കൽ ഉപാധികൾ നിമിത്തമുള്ള നാനാത്വം
നീങ്ങുമ്പോൾ ആകാശത്തിന്നു മുമ്പേയുള്ള ഏകത്വം പ്ര
കാശിക്കുന്നതുപോലെ ഏകമായ ബ്രഹ്മത്തിൽ ഉപാധി
നിമിത്തം വന്നുചേൎന്ന നാനാത്വം നീങ്ങുമ്പോൾ മുമ്പേ
യുള്ള ഏകത്വവും അഖണ്ഡത്വവും നല്ലവണ്ണം പ്രകാശി
ക്കുന്നു. നിൎവ്വികല്പസമാധിയുടെ പരിപാകംകൊണ്ടു ഈ
ബ്രഹ്മസ്വരൂപത്തെ ഞങ്ങൾ നിശ്ചലമായി ഉപാസിക്കു
ന്നു ഈ അൎത്ഥത്തിൽ ദ്രഷ്ടൃദൃശ്യസമായോഗാൽ എന്നു
പദത്തിന്നു ദ്രഷ്ടൃദൃശ്യങ്ങൾക്കു സമമായിരിക്കുന്ന ബ്രഹ്മ
ത്തോടുള്ള ആ യോഗം (ചേൎച്ച) എന്നു വ്യാഖ്യാനിക്കണം.

ദ്രഷ്ടൃദൃശ്യസമായോഗാൽ എന്ന പദത്തിനു ദ്രഷ്ടാവിന്നും ദൃശ്യങ്ങൾക്കും സമമായിരിക്കുന്ന ഐയോഗം എന്നുള്ള അവയവാർത്ഥത്തെ അനുസരിച്ചു ഇനി ഒരുവിധം വ്യാഖ്യാനിക്കുന്നു:—

ദ്രഷ്ടാവായിരിക്കുന്ന ബുദ്ധിക്കും ദൃശ്യങ്ങളായിരിക്കുന്ന വിഷയങ്ങൾക്കും സ്ഥിതി, ക്ഷയം, ഉദയം, പ്രിയം, അപ്രിയം എന്നു തുടങ്ങിയ ധർമ്മങ്ങൾ സമമാകയാൽ ഇതുകൾക്കു തമ്മിൽ സംബന്ധമുണ്ടാകുന്നു. അപ്പോൾ അതുകളുടെ മദ്ധ്യത്തിലിരിക്കുന്നതും അതുകളിൽനിന്നു വേർപെട്ടതുമായ ഒരു ജ്ഞാനസ്വരൂപമാണു ആനന്ദം എന്നു നിശ്ചയിപ്പാൻ കഴിയും. ശുദ്ധജ്ഞാനസ്വരൂപമായ ആ ആനന്ദത്തെ എല്ലാ ഉപാധികളിൽനിന്നും വേർപെടുത്തി ആത്മസ്വരൂപമായി അറിഞ്ഞു ഞങ്ങൾ ഉപാസിക്കുന്നുവെന്നർത്ഥം.

മറ്റൊരുവിധം വ്യാഖ്യാനിക്കുന്നു:— യാതൊരാത്മാവു [illegible] താദാത്മ്യാദ്ധ്യാസത്തോടും ഇതു [illegible] ദൃശ്യങ്ങളോടു സംസർഗ്ഗാദ്ധ്യാസത്തോടു പ്രവേശിച്ചു പശു, മൃഗം തുടങ്ങിയ പ്രാണികളിൽക്കൂടി വിഷയാനന്ദംതന്നെ പരമപുരുഷാർത്ഥമെന്നു വിചാരിച്ചു സംസാരിയായിത്തീർന്നിരിക്കുന്നുവോ ആ ആത്മാവിനെ വേദാന്തവിചാരംകൊണ്ടുണ്ടാകുന്ന അഖണ്ഡാകാരവൃത്തിയിൽ യഥാർത്ഥസ്വരൂപമായി പ്രകാശിക്കുന്നതായി അറിഞ്ഞു ഞങ്ങൾ ഉപാസിക്കുന്നു. ഇവിടെ "സ്വമാത്മതത്ത്വതഃ" എന്ന ഒരു പദവും, സ്വമാ എന്നതി

ന്നു വേദാന്തപ്രമാണമെന്നും, ആത്മതത്വാർത്ഥമെന്നതിന്നു അഖണ്ഡാകാരവൃത്തിയിൽ പ്രകാശിക്കുന്നു എന്നും അർത്ഥമാകുന്നു. തന്റെ സ്വരൂപത്തിന്നും ഇതരവസ്തുവിന്റെ സ്വരൂപത്തിന്നും ഭേദംകൂടാതെ തന്റെ സ്ഥാനത്തുതന്നെ താനും ആ ഇതരവസ്തുവും ചേൎന്നു ഒരുപോലെ പ്രകാശിക്കുന്നതു താദാത്മ്യാദ്ധ്യാസമാകുന്നു. ഞാൻ, എന്ന പദത്തിൽ ആത്മചൈതന്യവും അഹങ്കാരവും രണ്ടും ചേൎന്നു പ്രകാശിക്കുന്നു. ഇതു താദാത്മ്യാദ്ധ്യാസമാകുന്നു. അവിവേകാവസ്ഥയിൽ അഹങ്കാരത്തേയും ആത്മാവിനേയും വേൎതിരിച്ചറിയുന്നില്ല. ഈ അദ്ധ്യാസം അവിവേകംകൊണ്ടുണ്ടായിട്ടുള്ളതും വിവേകംകൊണ്ടു നീങ്ങുന്നതുമാണ്. തനിക്കു ചില വിഷയങ്ങളിൽ എന്റേതു എന്ന ഭാവം ഉണ്ടാകുന്നതിനെ സംസൎഗ്ഗാദ്ധ്യാസമെന്നു പറയുന്നു. ഈ രണ്ടുവക അദ്ധ്യാസവും ആത്മാവിൽ സംസാരത്തെ ഉണ്ടാക്കിത്തീൎക്കുന്നു. വേദാന്തവിചാരംകൊണ്ടു ഈ രണ്ടുവക അദ്ധ്യാസവും നീങ്ങുമ്പോൾ സത്യമായ ആത്മസ്വരൂപം പ്രകാശിക്കുന്നു. അഹംപദാൎത്ഥത്തിലുള്ള അഹങ്കാരത്തിന്റെ സംബന്ധം മിത്ഥ്യയാണെന്നും അഹംപദത്തിന്റെ ശരിയായ അൎത്ഥം സച്ചിദാനന്ദസ്വരൂപനായ ആത്മാവാണെന്നുമുള്ള വിവേകം വേദാന്തവാക്യാൎത്ഥവിചാരംകൊണ്ടുണ്ടാകുന്നു. അഹങ്കാരം കല്പിതമാണെന്നും അറിയുന്നു. ഇതുപോലെ എന്റേതെന്നു അഭിമാനിക്കുന്ന എല്ലാദൃശ്യവസ്തുക്കളും ആത്മസ്വരൂപത്തിൽ കല്പിച്ചവയാകുന്നു എന്നറിയുമ്പോൾ സംസൎഗ്ഗാദ്ധ്യാസവും നീങ്ങുന്നു. ഇങ്ങിനെ രണ്ടുവക അദ്ധ്യാസവും നീങ്ങിയാൽ താൻ നിത്യ

നായും, പ്രകാശരൂപനായും, ആനന്ദരൂപനായും, അദ്വയനായും, അനന്തനായും, വ്യാപകനായും ഭവിക്കുന്നു. ഇതിനെയാണ് ബ്രഹ്മപ്രാപ്തിയെന്നു പറയുന്നതു. ഈ സ്ഥിതി മുമ്പേതന്നെ ഉള്ളതാണെങ്കിലും ശരിയായി വിചാരിക്കാത്തതിനാലറിയുവാൻ കഴിയുന്നില്ല. വിചാരിച്ചറിയുമ്പോൾ പുതുതായി സിദ്ധിച്ചതു പോലെ തോന്നുന്നു. ഈ സമയത്തിൽ ഹൃദയത്തിൻെറ കെട്ട് വിടുന്നു; സർവ്വസംശയങ്ങളും തീരുന്നു; സർവ്വകർമ്മങ്ങളും ക്ഷയിക്കുന്നു; എപ്പോഴും സമാധിസുഖം അനുഭവിപ്പാനിടവരുന്നു.

വേറൊരുവിധം വ്യാഖ്യാനം:— സച്ചിദാനന്ദസ്വരൂപനായ യാതൊരു ആത്മാവ് ദ്രഷ്ടൃദൃശ്യാകാരമായിരിക്കുന്ന മായയോടുചേൎന്നു തൻെറ സ്വരൂപത്തിൽനിന്നു ഭ്രംശിച്ചുവൊ ആനന്ദരൂപനായ ആ ആത്മാവിനെ, സമാധിയിലുണ്ടാകുന്ന അഖണ്ഡാകാരവൃത്തികൊണ്ടു ഞങ്ങൾ ആ മായയെനീക്കി, നിശ്ചലമായി ഉപാസിക്കുന്നു. ഈവിധം വ്യാഖ്യാനിക്കുമ്പോൾ "ദ്രഷ്ടൃദൃശ്യസമായഃ, അഗാൽ, സ്വമാത്മതത്വാത്ഥം" എന്ന പദച്ഛേദവും ദ്രഷ്ടൃദൃശ്യങ്ങളാകുന്ന മായയോടുകൂടിയവൻ എന്നും, അഗാൽ എന്നതിനു ഭ്രംശിച്ചുവെന്നും, ആത്മതത്വാത്ഥമെന്നതിനു അഖണ്ഡാകാരവൃത്തിയിൽ പ്രകാശിച്ചവനെന്നും അൎത്ഥവുമാകുന്നു. ആത്മസ്വരൂപത്തിൽ ദ്രഷ്ടാവ് ദൃശ്യമെന്നഭേദം മായയെന്നുപറയുന്ന അജ്ഞാനം കൊണ്ടുണ്ടായതാണെന്നും ആ അജ്ഞാനം ആത്മസ്വരൂപം തൻെറ വൃത്തിയിൽ പ്രകാശിക്കുമ്പോൾ നീങ്ങുമെന്നും അപ്പോൾ ആ

ആനന്ദാനുഭവമുണ്ടാകുമെന്നും സാരം. വൃത്തിയിൽ ബ്ര
ഹ്മസ്വരൂപം പ്രകാശിക്കാതെ വാക്കുകൊണ്ടുമാത്രം ലക്ഷ
ണങ്ങളെ പറയുന്നതിനാൽ അജ്ഞാനം നിവൃത്തിക്കുകയി
ല്ല. എപ്പോഴെങ്കിലും ഒരിക്കൽ വൃത്തിക്കു ബ്രഹ്മസ്വരൂപനി
ശ്ചയമുണ്ടായാൽകൂടിയും അതിനെ രക്ഷിക്കുവാൻ നിരന്ത
രാഭ്യാസം ചെയ്യേണമെന്നും "നിസ്പന്ദം സമുപാസ്മഹെ"
എന്ന വാക്യംകൊണ്ടു സൂചിപ്പിച്ചിരിക്കുന്നു.

മറ്റൊരുവിധം വ്യാഖ്യാനം:— (യഃ) യാതൊരുവൻ,
(ദ്രഷ്ടൃദൃശ്യസമാഃ) ദ്രഷ്ടൃദൃശ്യസമകളായിരിക്കുന്ന, (ദശാഃ=
അവസ്ഥകളെ) (അഗാൽ) പ്രാപിച്ചുവൊ, (യസ്തം) പ്രയ
ത്നംകൊണ്ടു അറിയപ്പെട്ടവനായും, (സ്വമാത്മതത്വോ
ത്ഥാ) സ്വയംപ്രകാശാത്മസ്വരൂപനായുമിരിക്കുന്ന— എ
ന്നീവിധം പദച്ഛേദം ചെയ്തു് അന്വയിക്കണം. യാതൊരാ
ത്മാവിനെ ധനത്തെക്കാളും പുത്രനെക്കാളും എന്നുവേണ്ട
എല്ലാററിനെക്കാളും പ്രിയമായിരിക്കുന്നുവെന്നു് ശ്രുതിയിൽ
പ്രതിപാദിച്ചിരിക്കുന്നുവൊ ആ ആത്മാവിനെ ആനന്ദസ്വരൂ
പനാണെന്നു അറിയുവാൻ പ്രയാസമില്ലെങ്കിലും വിവേക
വും വിചാരവും വൈരാഗ്യവും മററും ഇല്ലാത്തതിനാൽ
അവനെത്തന്നെ ദ്രഷ്ടാവായും ദൃശ്യമായും അറിയുന്നു. ഏ
കമായ ആത്മസ്വരൂപത്തിൽ ദ്രഷ്ടാവു, ദൃശ്യം എന്ന ഈ
രണ്ടുവിധഭേദം വരുന്നതുതന്നെ സംസാരസ്ഥിതി. വിവേ
കവൈരാഗ്യാദികളുണ്ടായി ശ്രവണം മനനം മുതലായ
പ്രയത്നങ്ങൾചെയ്തു ആത്മാവിൻെറ സത്യസ്വരൂപത്തെ
സാക്ഷാൽകരിക്കുമ്പോൾ മേൽകാണിച്ച ഭേദഭ്രമം നീങ്ങി

ഞാൻ കേവലചിന്മാത്രനായി പ്രകാശിക്കുന്നു. ആ സ്ഥിതിയിൽ രണ്ടാമതു സംസാരമുണ്ടാകുമോ എന്നു ശങ്കക്കുകൂടി അവകാശമില്ലാത്തവിധം ഞങ്ങൾ ആത്മസ്വരൂപന്മാരായിത്തീർന്നിരിക്കുന്നുവെന്നാണ് അവർ "നിസ്പന്ദം സമുപാസ്മഹേ" എന്നുപറഞ്ഞതിന്റെ താല്പര്യം.

അവതാരിക:— ഈ ആത്മതത്വത്തെത്തന്നെ നിഷ്കർഷിച്ചു കരതലാമലകമെന്നപോലെ കാണിച്ചുംകൊണ്ടു വേറെ ചില സിദ്ധന്മാർ ഗാനംചെയ്യുന്നു.

അന്യേ ഊചുഃ. ശ്ലോകം.

ദ്രഷ്ടൃദർശനദൃശ്യാനി ത്യക്ത്വാ വാസനയാ സഹ
ദർശനപ്രഥമാഭാസമാത്മാനം സമുപാസ്മഹേ. 4

(ദ്രഷ്ടൃദർശനദൃശ്യാനി) ദ്രഷ്ടാവ് - ദർശനം - ദൃശ്യം എന്ന മൂന്നിനേയും, (വാസനയാ, സഹ) വാസനയോടുകൂടി, (ത്യക്ത്വാ) ത്യജിച്ചിട്ടു, (ദർശനപ്രഥമാഭാസം) ദർശനത്തിനു മുമ്പു ഒന്നാമതായിപ്രകാശിക്കുന്ന, (ആത്മാനം) ആത്മാവിനെ, (സമുപാസ്മഹേ) ഞങ്ങൾ ഉപാസിക്കുന്നു,

കാണുന്നവനെ ദ്രഷ്ടാവെന്നും, കാഴ്ചയെ ദർശനമെന്നും കാണുന്ന വസ്തുവിനെ ദൃശ്യമെന്നും പറയുന്നു. ഈ മൂന്നിനുംകൂടി ത്രിപുടിയെന്നാകുന്നു പേർ. ശാസ്ത്രങ്ങളിൽ [illegible] വരുന്നു. ഇങ്ങനെ കോടാനുകോടി ഉദ്ദേശങ്ങൾക്കനുസരിച്ചു ത്രിപുടികൾ ഉണ്ടു. ആത്മസ്വരൂപത്തിൽ ത്രിപുടികൾ വന്നുചേരുവാൻ കാരണം വാസനയാകുന്നു. വാസനയെ ത്യജിച്ചാലല്ലാതെ ത്രിപുടിയെ ത്യജിപ്പാൻ സാധിക്കുന്നതല്ല. അതുകൊണ്ടു വാസനയോടുകൂടി ത്രിപുടിയെ

ത്യജിച്ച ത്രിപുടിക്കും മുമ്പ് പ്രകാശിച്ചുകൊണ്ടിരിക്കുന്ന ആത്മാവിനെ ഞങ്ങൾ ഉപാസിക്കുന്നു.

ത്രിപുടിയേയും വാസനയേയും ത്യജിക്കേണമെന്നു പറഞ്ഞതിനാൽ ജാഗ്രൽ, സ്വപ്നം, സുഷുപ്തി എന്ന മൂന്നവസ്ഥയേയും സ്ഥൂലം, സൂക്ഷ്മം, കാരണം എന്ന മൂന്നുശരീരങ്ങളേയും അന്നമയം, പ്രാണമയം, മനോമയം, വിജ്ഞാനമയം, ആനന്ദമയം എന്ന പഞ്ചകോശങ്ങളേയും ത്യജിക്കേണമെന്നു പറഞ്ഞതായി വരുന്നു. അവസ്ഥാത്രയവും, പഞ്ചകോശങ്ങളും, ശരീരത്രയവും വാസനയോടുകൂടിയ ത്രിപുടിയിൽ അടങ്ങിയിരിക്കുന്നു. എങ്ങിനെയെന്നാൽ ജീവൻ എപ്പോൾ ബാഹ്യേന്ദ്രിയങ്ങളുടെവഴിക്കു ബാഹ്യവിഷയങ്ങളെ അനുഭവിക്കുന്നുവൊ അപ്പോൾ ആ അവസ്ഥയെ ജാഗ്രത്തെന്നു പറയുന്നു. അപ്പോഴുള്ള ദൃശ്യങ്ങൾ ബാഹ്യങ്ങളായിരിക്കുന്നു. ആ സമയത്തിൽ സ്ഥൂലശരീരത്തിൽ അഭിമാനം പ്രത്യേകമുണ്ടാകുന്നു. ആ ജീവൻ തന്നെ തങ്കൽ കല്പിതങ്ങളായ ഇന്ദ്രിയങ്ങളുടെ വഴിക്കു കല്പിതങ്ങളായ വിഷയങ്ങളെ അനുഭവിക്കുന്നു. ഈ അവസ്ഥ സ്വപ്നമാകുന്നു. ഈ അവസ്ഥയിൽ ജീവനു സൂക്ഷ്മശരീരത്തിൽ പ്രത്യേകം അഭിമാനമുണ്ടാകുന്നു. ഈ സ്വപ്നത്തിൽകാണുന്ന ദൃശ്യങ്ങൾ ആന്തരങ്ങളായിരിക്കുന്നു. ഇപ്രകാരം ജാഗ്രത്തും സ്വപ്നവും ത്രിപുടീരൂപങ്ങളായിരിക്കുന്നു. ത്രിപുടിയായിത്തീരാതെ വാസനാമയമായിരിക്കുന്ന സ്ഥിതിയെ സുഷുപ്തിയെന്നുപറയുന്നു. നിഷ്കർഷമായി വിചാരിക്കുമ്പോൾ സുഷുപ്തിയിലും ആ സുഖത്തെ അനുഭവി

ക്കവാൻ ഒരു വൃത്തി വേണമെന്നു പറയേണ്ടതായിരിക്കുന്നു.
അപ്പോൾ സുഷുപ്തിയിലും ത്രിപുടിയുണ്ടെന്നുവരുന്നു. എ
ന്നാൽ സുഷുപ്തിയിൽ ത്രിപുടി സ്പഷ്ടമായിക്കാണാത്തതി
നാൽ ഇല്ലെന്നാണു വ്യവഹരിച്ചുവരുന്നതു. ഈ സുഷുപ്തി
യിൽ കാരണശരീരം പ്രത്യേകമായി പ്രകാശിക്കുന്നു. അ
വസ്ഥാത്രയത്തിൽ ശരീരത്രയം ഒതുങ്ങിയിരിക്കുന്നതു ഇങ്ങി
നെയാണു. ഇനി പഞ്ചകോശങ്ങളടങ്ങിയിരിക്കുന്ന ക്രമ
ത്തെപ്പറയാം. സ്ഥൂലശരീരം അന്നരസത്തിൽനിന്നുണ്ടായി
അതുകൊണ്ടുതന്നെ നിലനിന്നുവരുന്നതിനാൽ അന്നമയ
കോശമാകുന്നു. പ്രാണാദിപഞ്ചവായുക്കളും, വാഗാദിക
ൎമ്മേന്ദ്രിയങ്ങളഞ്ചുംചേൎന്നു പ്രാണമയകോശമാകുന്നു. ജ്ഞാ
നേന്ദ്രിയങ്ങൾക്കും സങ്കല്പവികല്പരൂപമായ മനസ്സിന്നും
കൂടി മനോമയകോശമെന്നു പേർപറയുന്നു. നിശ്ചയ
രൂപമായ ബുദ്ധിയും ജ്ഞാനേന്ദ്രിയങ്ങളും ചേൎന്നു വിജ്ഞാ
നമയകോശമായിത്തീരുന്നു. അജ്ഞാനത്തെ ആനന്ദമയ
കോശമെന്നും പറയുന്നു. ഈ ക്രമത്തിൽ സ്ഥൂലശരീരത്തിൽ
അന്നമയകോശവും, സൂക്ഷ്മശരീരത്തിൽ പ്രാണമയ- മ
നോമയ- വിജ്ഞാനമയകോശങ്ങളും, കാരണശരീരത്തിൽ
ആനന്ദമയകോശവും അടങ്ങിയിരിക്കുന്നു. ഈ മൂന്നുശരീര
ങ്ങളും അവസ്ഥാത്രയത്തിൽ അടങ്ങിയിരിക്കുന്നു. അവ
സ്ഥാത്രയം ത്രിപുടിയിലും വാസനയിലുംകൂടി അടങ്ങിയി
രിക്കുന്നു. ഈ അവസ്ഥാത്രയത്തെ കൂടാതെ പ്രപഞ്ചവുമി
ല്ല. ഇപ്പോൾ ത്രിപുടിസാക്ഷിയായിരിക്കുന്ന ആത്മാവിൽ
വാസനകൊണ്ടു ത്രിപുടിയെന്ന പ്രപഞ്ചം കല്പിച്ചതാണെ

നും ആ പ്രപഞ്ചം വാസനാക്ഷയത്തിൽ ക്ഷയിക്കുന്നതാ
ണെന്നും സിദ്ധിച്ചു അവസ്ഥാത്രയമായ ഈ പ്രപഞ്ച
ത്തിൽ ജാഗ്രത്തു സ്വപ്നം എന്നീ രണ്ടവസ്ഥകൾ വിക്ഷേ
പവും സുഷുപ്തി ആവരണവുമാകുന്നു. വ്യക്തമല്ലാത്തതും
വാസനാമയവുമായ അജ്ഞാനംകൊണ്ടു ആത്മാവിന്റെ
സത്യമായ സ്വരൂപം പ്രകാശിക്കാതാകുമ്പോൾ ആ ആ
ത്മസ്വരൂപത്തിൽതന്നെ അസത്യമായ പ്രപഞ്ചം തോ
ന്നുന്നു. അസത്യമായ ആ പ്രപഞ്ചത്തിനേയും അറിയുന്ന
തു ആത്മാവാകയാൽ അവനെ സാക്ഷിയെന്നുപറയുന്നു.
ഈ ആത്മാവിനെ മേൽ വിവരിച്ചപ്രകാരം ത്രിപുടി സാ
ക്ഷിയായും ശരീരത്രയവിലക്ഷണനായും പഞ്ചകോശങ്ങ
ളിൽനിന്നു വേർപെട്ടവനായും വ്യവഹരിച്ചുവരുന്നു. ത്രിപു
ടി എന്തൊന്നിൽ തോന്നുന്നുവോ അതിനെ ആത്മാവാ
ണെന്നുനിശ്ചയിക്കുവാൻ ഒരു പ്രയാസവുമില്ല. ആത്മാവു
നേത്രം വഴിയും മനസ്സിന്റെവഴിയും ഉണ്ടാകുന്ന ദശനത്തി
നുമുമ്പേതന്നെ പ്രകാശിച്ചുകൊണ്ടിരിക്കുന്നു. ഈ സംഗതി
എല്ലാവർക്കും അറിയുവാൻ കഴിയുന്നതിനാൽ സാക്ഷിരൂപ
നായ ആ ആത്മാവിനെ ഞങ്ങളുപാസിക്കുന്നുവെന്നു എ
ല്ലാവർക്കും ഗ്രഹിക്കുവാൻതക്കവണ്ണം വെളിവായി സിദ്ധ
ന്മാർ ഗാനംചെയ്തതാണു. ഈവിധം ത്രിപുടിയുടെ സാ
ക്ഷിയായിരിക്കയെന്നതു ആത്മാവിൽ വാസ്തവത്തിൽ
ഉള്ളതല്ല. ഈ സംഗതി ത്രിപുടിനീങ്ങിയ അനുഭവമു
ണ്ടായതിനുശേഷം അറിയുവാൻകഴിയും. ദ്രഷ്ടാവു് ദൃശ്യ
മെന്നുള്ളഭാവം നീങ്ങുമ്പോൾ ആത്മാവിന്റെ പരിച്ഛിന്ന
ത്വം നീങ്ങി പരിപൂർണ്ണത്വം സിദ്ധിക്കുന്നു. മുമ്പെത്തെ

ശ്ലോകത്തിൽ ആത്മാവിനെ ആനന്ദാനുഭവംവഴിക്കു അ
റിഞ്ഞു ഉപാസിക്കേണമെന്നുപദേശിച്ചു. ഈശ്ലോകത്തിൽ
പദാർത്ഥങ്ങൾ ഉണ്ടെന്നുതോന്നുന്നതും അതുകളെ അറിയു
ന്നതും ഏതൊന്നുകൊണ്ടാണെന്നു അന്വേഷിച്ചു അതി
നെ അതുകളുടെ അധിഷ്ഠാനമായി അറിഞ്ഞു ഉപാസി
ക്കേണമെന്നുപദേശിച്ചിരിക്കുന്നു. ആത്മാവു ത്രിപുടിക്കുമു
മ്പുതന്നെ ഉള്ളതിനാൽ സത്തായും, പ്രകാശിക്കാത്തതസ
ത്തായിരിക്കാത്തതിനാൽ ചിത്തായും ഭവിക്കുന്നു. ഇങ്ങി
നെ രണ്ടു ശ്ലോകങ്ങൾകൊണ്ടു ആത്മാവു സച്ചിദാനന്ദ
സ്വരൂപനാണെന്നും ത്രിപുടിയുടെ വഴിക്കു വിചാരിച്ചാൽ
ആവിധത്തിലുള്ള ആത്മാനുഭവം നിശ്ചയമായും സംഭവി
ക്കുമെന്നും സ്ഥാപിച്ചിരിക്കുന്നു. 4

അവതാരിക:— ത്രിപുടിക്കുമുമ്പ് പ്രകാശിക്കുന്ന
ആത്മാവ് ഉണ്ടോ ഇല്ലയോ എന്ന സംശയത്തിനു ആ
രണ്ടുപക്ഷങ്ങൾക്കും വിരോധംകൂടാതെ ആത്മാവ് പ്രകാ
ശിച്ചുകൊണ്ടിരിക്കുന്നു എന്നു വേറെ ചില സിദ്ധാന്തന്മാർ ഗാ
നം ചെയ്യുന്നു.

അന്യേ ഉചുഃ. ശ്ലോകം.

ദ്വയോർമ്മധ്യഗതം നിത്യമസ്തിനാസ്തീതി പക്ഷയോഃ
പ്രകാശനം പ്രകാശ്യാനാമാത്മാനം സമുപാസ്മഹേ. 5

(അസ്തി) ഉണ്ട്, (നാസ്തി) ഇല്ല, (ഇതി) എന്ന, (ദ്വയോഃ,
പക്ഷയോഃ) രണ്ടുപക്ഷങ്ങളുടെയും, (മധ്യഗതം) മദ്ധ്യത്തി
ലിരിക്കുന്നവനും, (പ്രകാശ്യാനാം) പ്രകാശിപ്പിക്കേണ്ടവിഷ
യങ്ങളുടെ (പ്രകാശനം) പ്രകാശകനും, (നിത്യം) നിത്യനു

ന *

മായ, (ആത്മാനം) ആത്മാവിനെ, (സമുപാസ്മഹെ) ഞങ്ങൾ ഉപാസിക്കുന്നു,

ഉണ്ടെന്നും ഇല്ലെന്നും പറയുന്ന രണ്ടുപക്ഷങ്ങളും സാക്ഷിയെ ആശ്രയിച്ചിരിക്കുന്നു. ഏതെങ്കിലും ഒരു വസ്തുവിൻെറ അന്വേഷണത്തിനുശേഷം അതു് ഉണ്ടൊ ഇല്ലയൊ എന്നു പറയുവാൻ അതിൻെറ ഉള്ള സ്ഥിതിയേയൊ ഇല്ലായ്മയയൊ അറിഞ്ഞ ആൾക്കെ സാധിക്കുകയുള്ളു. അതുകൊണ്ടു മേൽകാണിച്ച പക്ഷങ്ങളെ അറിയുന്ന ആത്മാവു രണ്ടുപക്ഷങ്ങളുടെ മദ്ധ്യത്തിലും ഇരുന്നു രണ്ടിലും ചേരാതെ പ്രകാശിക്കുന്നു. ഇവൻ എല്ലാ ദൃശ്യങ്ങളേയും അറിയുന്നു. നിത്യനായിരിക്കുന്ന ഇവനെ ഞങ്ങൾ ഉപാസിക്കുന്നു.

ദേഹത്തിനുമുമ്പെ പ്രകാശിക്കുന്ന സാക്ഷിയായ ആത്മാവുണ്ടു്. എന്നാൽ അവൻ നിത്യനല്ല; ഉൽപത്തിയോടുകൂടിയവനാകുന്നു; എന്നു ചിലർപറയുന്നു. ഈ പക്ഷത്തിൽ മുമ്പേമുമ്പേയുണ്ടാകുന്ന ആ ആത്മാക്കൾ തന്നെത്താൻപ്രകാശിച്ചുകൊണ്ടിരിക്കുന്നപക്ഷം തങ്ങളുടെ പ്രകാശം നശിച്ചാൽ അതുകളുംനശിച്ചുപോകും. അങ്ങിനെനശിച്ചുപോകുന്ന ആത്മാക്കൾക്കു അതുകളുടെ ഉൽപത്തിക്കുമുമ്പും നാശത്തിനുശേഷവും ഉണ്ടാകുന്ന വിഷയജ്ഞാനങ്ങളോടു സംബന്ധമുണ്ടാകാത്തതിനാൽ അതുകളുടെ സാക്ഷിയായിരിപ്പാൻ കഴികയില്ല അതുകൊണ്ടു ഉണ്ടെന്നുള്ളപക്ഷത്തിൽ അന്യനായ സാക്ഷിയെ അംഗീകരിക്കേണ്ടതായി വരുന്നു. ക്ഷണികങ്ങളായ വിജ്ഞാനങ്ങൾക്കു അതേമാതിരി മറ്റൊ

ള ക്ഷണികവിജ്ഞാനം സാക്ഷിയാവാത്തതിനാൽ നിത്യ നായ ഒരു സാക്ഷിയെ അംഗീകരിക്കാത്ത ത്രിപുടി സാക്ഷിയുണ്ടെന്നവാദിക്കുന്ന വിജ്ഞാനവാദികൾക്കു വിരോധമില്ലാത്തതാകുന്നു. ഇനി അങ്ങിനെ ഒരു സാക്ഷിയില്ലെന്നു പറയുന്നവരുടെ പക്ഷത്തിലും ആ ഇല്ലായ്മയെ അറിഞ്ഞപോലെ വ്യവഹരിക്കുവാൻ സാക്ഷി ആവശ്യമായിരിക്കുന്നു. അതുകൊണ്ടു സാക്ഷിയില്ലെന്നു വാദിക്കുന്നവർതന്നെ അറിയാതെ സാക്ഷിയെ അംഗീകരിക്കുന്നു. ന്യായവും അനുഭവവും സാക്ഷിയില്ലെന്നു വാദിക്കുന്നവരുടെ പക്ഷക്കാർക്കു സഹായിക്കുന്നില്ല. അതുകൊണ്ടു ആത്മാവു ഇല്ലെന്നുവാദിക്കുന്നവരുടെ പക്ഷത്തിലും സദ്രൂപനായി പ്രകാശിച്ചുകൊണ്ടിരിക്കുന്നു.

അല്ലെങ്കിൽ ഉണ്ട് എന്നതിന്നു കാര്യമായിരിക്കുകയെന്നും ഇല്ല എന്നതിന്നു കാരണമായിരിക്കുകയെന്നും അർത്ഥമാക്കുക. വ്യക്തങ്ങളായ നാമരൂപങ്ങളോടുകൂടിയ സ്ഥിതിയെ കാര്യമെന്നും സുഷുപ്തിയിലെന്നപോലെ നാമരൂപങ്ങളുടെ വ്യക്തിയില്ലാത്തസ്ഥിതിയെ കാരണമെന്നും പറയുന്നു. പ്രപഞ്ചത്തിന്നു ഇങ്ങിനെ രണ്ടു സ്ഥിതിയുണ്ടെന്നും കാരണത്തിൽനിന്നാണു കാര്യമുണ്ടായതെന്നും "അസദ്വാ ഇദമഗ്ര ആസീത്തതൊ വൈ സദജായത" എന്നു ശ്രുതിയിൽ പറഞ്ഞിരിക്കുന്നു. ഇതുപ്രകാരം വിചാരിക്കുമ്പോൾ ഉണ്ടെന്നുള്ള പക്ഷം കാര്യത്തെസ്സംബന്ധിച്ചതും, ഇല്ലെന്നുള്ള പക്ഷം കാരണത്തെസ്സംബന്ധിച്ചതുമാകുന്നു എന്നുവരുന്നു. ഈ രണ്ടു പക്ഷങ്ങളിലും ആത്മാവു വ്യാപരിച്ചിരിക്കുന്നു. നാമരൂപപ്രപഞ്ചമുള്ളപ്പോൾ അതിന്റെ സാക്ഷി

ഷയും, ആ പ്രപഞ്ചം കാരണരൂപമായിത്തീരുമ്പോൾ ആ അവ്യക്താവസ്ഥയുടെ സാക്ഷിയായും ആത്മാവു പ്രകാശിക്കുന്നു. രണ്ടവസ്ഥകളും ഒരേസമയത്തു സംഭവിക്കാത്തതിനാൽ രണ്ടിനേയും അനുസരിച്ചു സന്മാത്രമായി പ്രകാശിക്കുന്ന ആത്മാവു രണ്ടിലും ചേരാതിരിക്കുന്നു. പദാൎത്ഥങ്ങളെ പ്രകാശിപ്പിക്കുന്ന ദീപം പദാൎത്ഥങ്ങളുള്ളപ്പോൾ വസ്തുക്കളേയും ഇല്ലാതിരുന്നാൽ ആ ഒഴിഞ്ഞ സ്ഥിതിയേയും പ്രകാശിപ്പിക്കുന്നു. ഇതുപോലെ ചിദ്രൂപനായ ആത്മാവു പ്രപഞ്ചമുള്ളപ്പോൾ അതിനെ അറിയുകയും ഇല്ലാതാകുമ്പോൾ കേവലബോധരൂപനായിരിക്കുകയും ചെയ്യുന്നു. ദീപം പദാൎത്ഥങ്ങളിൽനിന്നും അതുകളുടെ അഭാവത്തിൽനിന്നും വേർപെട്ടിരിക്കുന്നതുപോലെ സദ്രൂപനായ ആത്മാവു പ്രപഞ്ചത്തിന്റെ ഭാവാഭാവങ്ങളിൽനിന്നു ഭിന്നനായിരിക്കുന്നു.

അല്ലെങ്കിൽ ഉണ്ടെന്നും ഇല്ലെന്നും കല്പിച്ചിരിക്കുന്ന രണ്ടു പക്ഷങ്ങൾക്കും ആത്മാവു അധിഷ്ഠാനമായിരിക്കുന്നതിനാൽ ഈ രണ്ടു പക്ഷങ്ങളുടേയും മദ്ധ്യഗതനായിരിക്കുന്നു എന്നും അൎത്ഥം പറയാം. കല്പനങ്ങളെല്ലാം അധിഷ്ഠാനത്തിൽനിന്നു വേർപെട്ടിരിക്കയില്ലല്ലൊ. ആത്മാവു എല്ലാ കല്പനങ്ങൾക്കും അധിഷ്ഠാനമാകുന്നു. ആ ആത്മാവിൽതന്നെ ഇല്ലെന്നുള്ളതും കല്പിച്ചിരിക്കുന്നു. പരമാൎത്ഥത്തിൽ കല്പിതങ്ങളായ ഒരു പദാൎത്ഥങ്ങളോടും നിത്യമായ അധിഷ്ഠാനത്തിനു സംബന്ധമില്ല. അതുകൊണ്ടു കല്പിതമായ ഇല്ലായ്മയോടും ആത്മാവിനു സംബന്ധമുണ്ടാകുന്നില്ല. എല്ലാററിനേയും പ്രകാശിപ്പിക്കുന്നതു ഈ ആത്മാ

വാകയാൽ ഇല്ല്യാഴ്മയേയും ഇവൻതന്നെ പ്രകാശിപ്പിക്കു ന്നു. ഓരോ പദാൎത്ഥങ്ങളുടെ ഓരോരോവിധത്തിലുള്ള ഗുണ ത്തിലും ആത്മാവിൻെറ ഏകമായ സത്തക്കു ഭേദമുണ്ടാക ന്നില്ല. ഉള്ളതിനേയും ഇല്ലാത്തതിനേയും എന്നുവേണ്ട എ ല്ലാററിനേയും അറിഞ്ഞുകൊണ്ടിരിക്കുന്ന ആത്മാവിനെ പ്പോലെയുള്ളവസ്തു വേറെ ഒന്നുമില്ല. ക്ഷണികവിജ്ഞാന വാദികളും ശൂന്യവാദികളും കൂടി വിചാരംചെയ്താൽ സൎവ്വപനായ ആത്മാവിനെ അംഗീകരിക്കാതിരിക്കുന്നില്ല. ഈ ആത്മാവിൻെറ സത്തയെ നിഷേധിക്കുവാൻ ആൎക്കും കഴിയുന്നതല്ല. ഇതിനെ നിരാകരിക്കുന്നതു ഒരുവൻ തൊൻ മൂകനാണെന്നു പറയുംപോലെയാകുന്നു. ഇപ്രകാരം അ ദ്വൈതസത്താസ്വരൂപനായിരിക്കുന്ന ആത്മാവിനെ ഞ ങ്ങൾ ഉപാസിക്കുന്നു എന്നു താല്പൎയ്യം. 5

ജഗൽകാരണമായ വസ്തുവിൻെറ അന്വേഷണവും ആത്മാനുഭവത്തിനു കാരണമാകുമെന്നു വേറെ ചില സി ദ്ധന്മാർ ഗാനം ചെയ്യുന്നു:—

അന്യേ ഉചുഃ. ശ്ലോകം.

യസ്മിൻസൎവ്വം യസ്യസൎവ്വം യതസ്സൎവ്വം യസ്മാ ഇദം
യേനസൎവ്വം യദ്ധിസൎവ്വം തത്സത്യം സമുപാസ്മഹെ. 6

(ഇദം, സൎവ്വം) ഈ സൎവ്വപ്രപഞ്ചവും, (യസ്മിൻ) യാതൊ ന്നിലിരിക്കുന്നതായും, (യസ്യ) യാതൊന്നിൻെറതായും, (യതഃ) യാതൊന്നിൽനിന്നുണ്ടായതായും, (യസ്മൈ) യാ തൊന്നിനെ അറിവാൻവേണ്ടി ഉണ്ടായതായും, (യേന) യാതൊന്നുഹേതുവായിട്ടുണ്ടായതായും, (യൽ, ഹി) യാ

തൊന്നായും ഇരിക്കുന്നുവൊ, (സത്യം) സത്യമായിരിക്കുന്നു, (തൽ) അതിനെ,(സമുപാസ്മഹെ)ഞങ്ങൾഉപാസിക്കുന്നു,

ബ്രഹ്മത്തിൽ സൎവ്വപ്രപഞ്ചവുമിരിക്കുന്നു. എല്ലാ പ്രപഞ്ചത്തിന്റെയും, ഉടമസ്ഥൻ ബ്രഹ്മംതന്നെയാകുന്നു. എല്ലാററിന്റെയും അവധി ബ്രഹ്മംതന്നെയാകുന്നു. എല്ലാ ജഗത്തുകളുടെ സൃഷ്ടിയും ബ്രഹ്മത്തെ അറിയുവാൻവേണ്ടിയാകുന്നു. എല്ലാററിന്റെയും നിമിത്തമായിരിക്കുന്നതും ആ ബ്രഹ്മംതന്നെ. എല്ലാമായിരിക്കുന്നതും അതുതന്നെ. സത്യമായ അതിനെ ഞങ്ങൾ ഉപാസിക്കുന്നു.

ഇവിടെ സപ്തമി വിഭക്തിമുതൽ ആറു വിഭക്തികളുടെ താല്പൎയ്യത്തിലും ആത്മാവിനെ യോജിപ്പിച്ചു വിചാരിച്ചിരിക്കുന്നു. ആധാരം മുതലായ ഓരോവിധസംബന്ധങ്ങൾ പറഞ്ഞിട്ടുള്ളതു അത്രയും കല്പിതമാകുന്നു. പരമാൎത്ഥത്തിൽ നിൎവ്വികാരമായ ബ്രഹ്മത്തിങ്കൽ ഒരു സംബന്ധവും ഘടിക്കുകയില്ലല്ലൊ. എന്നാൽ കല്പിതമായ ചില സംബന്ധത്തെ കാണിച്ചതു ബ്രഹ്മജ്ഞാനത്തിന്നു വേണ്ടിയാകുന്നു. ഈ സംബന്ധത്തെയനുസരിച്ചു ബ്രഹ്മംതന്നെ എല്ലാററിന്റെയും ആധാരമായും സ്വാമിയായും ഉപാദാനമായും അവധിയായും നിമിത്തമായും ഫലമായും കൎത്താവായും സൎവ്വസത്താസ്വരൂപമായും ഇരിക്കുന്നു. എല്ലാററിന്നും അധിഷ്ഠാനമായി ശുദ്ധമായി പരമാൎത്ഥസത്യമായിരിക്കുന്ന ബ്രഹ്മത്തെ അറിഞ്ഞു ഞങ്ങൾ ബ്രഹ്മസ്വരൂപന്മാരായി സ്ഥിതിചെയ്യുന്നുവെന്നുതാല്പൎയ്യം.

ശാസ്ത്രങ്ങളിൽ വ്യാവഹാരികം പ്രാതിഭാസികം പാ

രമാൎത്ഥികമെന്നു സത്തയെ മൂന്നുതരമായി ഭാഗിച്ചിരിക്കുന്നു. ഭൂതഭൌതികജഗത്തിൽ വ്യാവഹാരികസത്തയും രജ്ജുസ ൎപ്പം, സ്വപ്നം, മനോരാജ്യം എന്നിവയിൽ പ്രാതിഭാസിക സത്തയും സച്ചിദാനന്ദസ്വരൂപമായ ബ്രഹ്മത്തിൽ പാര മാൎത്ഥികസത്തയുമിരിക്കുന്നു. എന്നാൽ ഭൌതികങ്ങളെ ക്കാൾ ഭൂതങ്ങൾക്കും ഭൂതങ്ങളെക്കാൾ ഭൂതകാരണമായ മാ യയോടുകൂടിയ പരമാത്മാവിന്നും സത്യതയുണ്ട്. ശുദ്ധമാ യ ബ്രഹ്മത്തിൽ സൎവ്വോൽകൃഷ്ടമായും നിരപേക്ഷമായുമിരിക്കു ന്ന സത്യം പ്രകാശിക്കുന്നു. ആ ബ്രഹ്മത്തെ നോക്കുമ്പോൾ മററുള്ളവയെല്ലാം പ്രാതിഭാസികങ്ങളായിരിക്കുന്നതേയുള്ളു. അപ്പോൾ രണ്ടുസത്തമാത്രമായി ശേഷിന്നു. വൃത്തിക്കു ഘ നമായ ബ്രഹ്മാകാരപരിണാമം സിദ്ധിക്കുമ്പോൾ പാരമാൎത്ഥ സത്ത ഒന്നുമാത്രം ശേഷിക്കുന്നു. ഈവിധം പരമാൎത്ഥസ ത്താസ്വരൂപമായ ബ്രഹ്മത്തെ അറിയുവാൻവേണ്ടിയാണ് ജഗത്തിന്റെ കാരണമായി അതിനെ പറയുന്നതു. കാര ണത്തെ അറിയുമ്പോൾ കാൎയ്യം മുഴുവനും കാരണം മാത്ര മാണെന്നറിയുവാനിടവരും. കാരണം സത്യവും കാൎയ്യം അ തിൽ കല്പിതവുമാകുമ്പോൾ ആ കാൎയ്യം കാരണം മാത്ര മായി ശേഷിക്കുന്നു. കാരണം ഏകവും, അദ്വയവുമാ ണെന്നുള്ള ബോധം ദൃഢമായാൽ ആ കാരണത്തിന്നു ഒരു വിധത്തിലുമുള്ള സംബന്ധവും ഇല്ലെന്നു വ്യക്തമായി അനു ഭവപ്പെടും. ഈ ശ്ലോകത്തിൽ ജഗത്തിന്റേയും ബ്രഹ്മ ത്തിന്റേയും സംബന്ധത്തെ ആറുവിധമായി കാണിച്ചു വെങ്കിലും അതിന്റെ താല്പൎയ്യത്തെ ആലോചിക്കുമ്പോൾ

മേൽകാണിച്ച ആറുവിധസംബന്ധത്തെയും നിഷേധിച്ചു തായിട്ടാണിരിക്കുന്നത്. നിത്യമായും നിർവ്വികാരമായും ഇരിക്കുന്ന ബ്രഹ്മത്തിനു മിഥ്യയായും വികാരത്തോടുകൂടിയതായുമിരിക്കുന്ന ജഗത്തോടു ഒരു പ്രകാരത്തിലുമുള്ള സംബന്ധം ഘടിക്കുകയില്ലെന്നു പ്രത്യക്ഷമായി അറിയുവാൻ കഴിയുന്ന സ്ഥിതിക്കു ആ കാര്യത്തിൽ ഇതിൽകവിഞ്ഞ പ്രമാണങ്ങളും യുക്തികളും ആവശ്യമായിരിക്കുന്നില്ല. ഈവിധം ഞങ്ങൾ ബ്രഹ്മമാണെന്നുവിചാരിച്ചു ഞങ്ങൾ ബ്രഹ്മരൂപന്മാരായി സ്ഥിതിചെയ്യുന്നുവെന്നു താല്പര്യം. 6

അന്യേ ഉച്ചുഃ ശ്ലോകം.

അശിരസ്കം ഹകാരാന്തം അശേഷാകാരസംസ്ഥിതം
അജസ്രമുച്ചരന്തം സ്വം തമാത്മാനമുപാസ്മഹേ. 7

(അശിരസ്കം) ആദ്യത്തിൽ അ എന്ന അക്ഷരത്തോടുകൂടിയതും, (ഹകാരാന്തം) ഹകാരം അവസാനത്തിലുള്ളതും, (അശേഷാകാരസംസ്ഥിതം) എല്ലാആകൃതികളുമായും സ്ഥിതിചെയ്യുന്നതുമായ, (പദം) പദത്തെ, (അജസ്രം) എപ്പോഴും, (ഉച്ചരന്തം) ഉച്ചരിച്ചുകൊണ്ടിരിക്കുന്നവനും, (സ്വം) സ്വസ്വരൂപനും ആയ, (തം ആത്മാനം) ആ ആത്മാവിനെ, (സമുപാസ്മഹേ) ഞങ്ങൾ ഉപാസിക്കുന്നു.

എപ്പോഴും എല്ലാവരും എല്ലാകാര്യങ്ങളിലും ഉപയോഗിച്ചുവരുന്ന അഹം ശബ്ദത്തിന്റെ അർത്ഥം ആത്മാവാകുന്നു. അഹം പദത്തിന്റെ അർത്ഥമായ ഈ ആത്മാവുതന്നെ വ്യവഹാരദശയിൽ എല്ലാവിധപദാർത്ഥങ്ങളായുമിരിക്കുന്നു. തങ്കൽ കല്പിതങ്ങളായ നാമരൂപങ്ങളെ അനു

സ്വേച്ഛ താൻ നാനാവിധമായി പ്രകാശിക്കുന്നു. വിചാരം
കൊണ്ടു പരമാൎത്ഥജ്ഞാനമുണ്ടാകുമ്പോൾ ആ ആത്മാവു
നാമരൂപങ്ങളോടു സംബന്ധമില്ലാത്തവനായി കേവലചി
ത്സ്വരൂപനായി പ്രകാശിക്കുന്നു. ഈ ആത്മാവിനെ ഞ
ങ്ങളുടെ സ്വരൂപമായി അറിഞ്ഞു ഞങ്ങൾ ഉപാസിക്കുന്നു.

അകാരം ശിരസ്സെന്നതുപോലെ ഒന്നാമത്തേതായും
ഹകാരം രണ്ടാമത്തേതായും ഇരിക്കുന്ന പദം അഹം എ
ന്നാകുന്നു. ഈ അഹംപദം ബ്രഹ്മസ്വരൂപമാകുന്നു. ഈ
അഹംപദം തന്നെ പ്രപഞ്ചത്തോടുകൂടിയതും കൂടാത്തതു
മായ ബ്രഹ്മസ്വരൂപമായിഭവിക്കുന്നു. എങ്ങിനെയെന്നാൽ
എല്ലാവസ്തുക്കളുടേയും ബോധമുണ്ടാകുന്നതു വേദശാസ്ത്രശ
ബ്ദസമൂഹങ്ങളുടെ വഴിക്കാകുന്നു ഈ ശബ്ദങ്ങളൊക്കെയും അ
കാരം മുതൽ ഹകാരം വരെയുള്ള അക്ഷരങ്ങളിൽനിന്നു
ണ്ടാകുന്നു. വ്യാകരണശാസ്ത്രത്തിൽ അക്ഷരങ്ങൾ അകാരം
മുതൽ ഹകാരം വരെയാകുന്നുവെന്നു പറഞ്ഞിട്ടുണ്ടു ഈ
വിധത്തിൽ അഹംപദം പ്രപഞ്ചത്തോടുകൂടിയ ബ്രഹ്മ
സ്വരൂപമായിരിക്കുന്നു. ഈ അഹംപദത്തെ "നഹന്യതേ
ഇത്യഹം" എന്നുള്ള വ്യുല്പത്തിയെ അനുസരിച്ചും "അഹ
വ്യാപ്തൌ" എന്ന ധാത്വൎത്ഥത്തെ അനുസരിച്ചും വിചാരി
ക്കുമ്പോൾ നിൎവ്വികാരമായും വ്യാപകമായും ഇരിക്കുന്ന നി
ഷ്പ്രപഞ്ചബ്രഹ്മമായി വ്യാഖ്യാനിക്കാവുന്നതാണു. ഈ പ
ദം വ്യാഖ്യാനിക്കുമ്പോൾ "ഒരശേഷാകാരസംസ്ഥിതം"
എന്ന പദത്തിനു ആകാരം ശേഷിക്കാതിരിക്കുന്നതു എ
ന്നൎത്ഥമാകുന്നു. ഇങ്ങിനെ അഹംപദത്തിനു സ്വരൂപങ്ങളു

മത്തിലും നിർഗ്ഗുണബ്രഹ്മത്തിലും താല്പൎയ്യമുണ്ടെന്നു വരു ന്നു. അഹംപദത്തിലെ അഹങ്കാരമാകുന്ന ഉപാധിയെ നീക്കി ആത്മമാത്രമായി ഞങ്ങൾ ഉപാസിക്കുന്നു. ഇതു കൊണ്ടുബ്രഹ്മത്തിന്നു സഗുണം നിർഗ്ഗുണം എന്നു രണ്ടുവി ധഭേദമുണ്ടെങ്കിലും മുമുക്ഷുക്കൾ ഉപാസിക്കേണ്ടതും സത്യ മായിരിക്കുന്നതും നിർഗ്ഗുണബ്രഹ്മമാകുന്നുവെന്നു താല്പൎയ്യം സിദ്ധിക്കുന്നു. "ആത്മാവാഇദമേകമേവാഗ്രആസീൽ" എ ന്ന ശ്രുതിയിൽ പ്രപഞ്ചം മുഴുവനും സൃഷ്ടിക്കുമുമ്പു ആത്മ മാത്രമായിരുന്നു എന്നു പറഞ്ഞിരിക്കുന്നു. ഈ സംഗതിയും നിഷ്പ്രപഞ്ചബ്രഹ്മം സത്യമാകുന്നു എന്നു ബോധിപ്പിക്കുന്നു.

വേറെവിധത്തിൽ വ്യാഖ്യാനിക്കുന്നു:— ഹകാരാന്ത മെന്നപദത്തിലെഹകാരംകൊണ്ടു ഹം എന്നആകാശബീ ജാക്ഷരത്തെയും അതിന്റെ കൂട്ടത്തിൽ പൃഥിവ്യാദി മററു നാലുഭൂതങ്ങളുടെ ബീജാക്ഷരങ്ങളേയും പ്രതിപാദിച്ചതായി ഗ്രഹിക്കേണ്ടതാണു. ലം, വം, രം, യം, ഹം, എന്ന ഈ അഞ്ചക്ഷരങ്ങൾ ക്രമേണ പഞ്ചഭൂതങ്ങളുടെ ബീജങ്ങളാകുന്നു. ഈ ബീജങ്ങളെപ്പറഞ്ഞതുകൊണ്ടു പഞ്ചഭൂതങ്ങളെപ്പറ ഞ്ഞതായി വരുന്നു. "അശിരസ്കം" എന്നുവെച്ചാൽ ശിര സ്സോടുകൂടാത്തതു എന്നൎത്ഥമാകുന്നു. പഞ്ചഭൂതമയമായ ജ ഗത്തു ശിരസ്സോടുകൂടാത്തതാകുന്നു. ഇവിടെ ശിരസ്സെന്നു പറയുവാൻ വിചാരിച്ചിട്ടുള്ളതു അജ്ഞാനത്തെയാണു. അ പ്പോൾ ശിരസ്സോടുകൂടാത്തതു എന്നതിന്നു കാരണമായ അജ്ഞാനത്തോടുകൂടാത്തതു എന്നൎത്ഥം വരുന്നു. അഹം പദം അസ്മച്ഛബ്ദത്തിൽ ഉൾപ്പെട്ടതാകുന്നു. അസ്മച്ഛബ്ദ

ത്തിന്നു "അസ്മീതി അസ്മൽ" എന്നും "അസ്യതീത്യസ്മൽ"
എന്നും രണ്ടുവിധം വ്യുല്പത്തികൾ ഉണ്ടു. ഒന്നാമത്തെ അ
ൎത്ഥത്തെ അനുസരിച്ചു അഹംപദത്തിന്റെ അൎത്ഥഭൂതനാ
യ ആത്മാവു നിത്യനാണെന്നു വരുന്നു. രണ്ടാമത്തെ അ
ൎത്ഥപ്രകാരം അജ്ഞാനത്തെയും അജ്ഞാനകാൎയ്യമായ ജഗ
ത്തിനേയും നിരസിച്ചുകൊണ്ടിരിക്കുന്നുവെന്നു പറയാം. ഇ
ങ്ങിനെയുള്ള അഹംപദത്തിനെ എല്ലായ്പോഴും ഉച്ചരിച്ചു
കൊണ്ടിരിക്കുന്നുവെന്നു അൎത്ഥം സിദ്ധിക്കുന്നു.

അല്ലെങ്കിൽ അശേഷജഗത്തായിത്തോന്നുന്ന സ്ഥി
തി പ്രമാണവിരുദ്ധമായും മൂലമില്ലാത്തതായും അനിൎവ്വാ
ച്യമായും ഇരിക്കുന്നതിനാൽ ശിരസ്സോടുകൂടാത്തതാകുന്നു.
ഇങ്ങിനെ അറിഞ്ഞു അഹംപദത്തിന്റെ ലക്ഷ്യാൎത്ഥമായ
ആത്മാവു പരമാൎത്ഥാസംഗചിദ്രൂപനായി ഏകരസനായി
രിക്കുന്നതിനാൽ മുമ്പെയുള്ള ജഗദാകാരസ്ഥിതിയെ ഉച്ച
രിക്കുന്നു. ഇവിടെ ഉച്ചരിക്കുകയെന്നതിന്നു ഉദ്ധരിച്ചു ഭക്ഷി
ക്കുക; നശിപ്പിക്കുകയെന്നു് അൎത്ഥമാകുന്നു. ഇങ്ങിനെയുള്ള
ആത്മാവിനെ ഞങ്ങൾ ഉപാസിക്കുന്നു. അഹംപദത്തിൽ
ജഗദാകാരമായും ബ്രഹ്മാകാരമായും രണ്ടു സ്ഥിതിയുണ്ടു.
ഇതിൽ ജഗദാകാരസ്ഥിതി മിത്ഥ്യയാകുന്നതിനാൽ സത്യ
മായ ബ്രഹ്മാകാരസ്ഥിതികൊണ്ടു അതിനെ നശിപ്പിച്ചു യ
ഥാൎത്ഥത്തെ അനുഭവിക്കുന്നുവെന്നു സാരം.

സംഗ്രഹത്തിലെ പാഠത്തെ അനുസരിച്ചു "സശിര
സ്കം ഹകാരാന്തം" എന്നു പദമാക്കിവ്യാഖ്യാനിക്കുമ്പോൾ
"സോഹം" എന്നു അൎത്ഥമുള്ള "ഹംസ" മന്ത്രത്തെ എ

പ്പോഴും ഉച്ചരിക്കുന്നു എന്നു അർത്ഥം വരുന്നു. ഈ ഹംസ മന്ത്രത്തെ ജപിക്കാതെ ഉണ്ടാകുന്നതാകയാൽ "അജപ" യെന്നു പറയുന്നു. ഈ അജപാമന്ത്രത്തെ ആത്മാവു ശ്വാസോച്ഛ്വാസരൂപേണ ഒരുദിവസം ഇരുപത്തോരായിരത്തി അറുനൂറുപ്രാവശ്യം ഉച്ചരിച്ചുകൊണ്ടിരിക്കുന്നു. അല്ലെങ്കിൽ സോഹമെന്ന പദത്തിൽ ആദ്യത്തെ അക്ഷരത്തെ വിട്ടാൽ ഹകാരമാത്രമായി ശേഷിക്കുന്നു. അപ്പോൾ "അശിരസ്കം ഹകാരാന്തം" എന്നുള്ളതിന്നു ഹകാരമാത്രമായ "സോഹം" മന്ത്രമെന്നർത്ഥംസിദ്ധിക്കും. ആ മന്ത്രത്തെ എപ്പോഴും ഉച്ചരിച്ചുകൊണ്ടിരിക്കുന്ന ആത്മാവിനെ ഞങ്ങൾ ഉപാസിക്കുന്നു എന്നു അർത്ഥം.

ഈ ശ്ലോകത്തിലും മുമ്പത്തെ ശ്ലോകങ്ങളിൽ പറഞ്ഞതുപോലെ നിരുപാധികമായ ആത്മാവിൻെറ അനുഭവത്തെപ്പറഞ്ഞിരിക്കുന്നു. എന്നാൽ അതിനുള്ളമാർഗ്ഗമായി സ്വീകരിച്ചിരിക്കുന്നതു അഹംപദാർത്ഥത്തിൻെറ വിവേകത്തെയാണ്. അഹംപദാർത്ഥനിരൂപണം വഴിക്കു ആത്മാനുഭവമുണ്ടാകുന്ന മാർഗ്ഗത്തിൽ ഹംസമന്ത്രോപാസനയും സോഹം മന്ത്രോപാസനയും അടങ്ങിയിരിക്കുന്നു. പിന്നെ സോഹമെന്ന പദത്തിൽനിന്നു വ്യഞ്ജനാക്ഷരങ്ങളെ നീക്കുമ്പോൾ ഓം എന്നു കിട്ടുന്നതിനാൽ പ്രണവോപാസനയും ഇതിൽ അടങ്ങിയിരിക്കുന്നതായി വിചാരിക്കണം. പലവിധഉപാസനകൾകൊണ്ടും അനുഷ്ഠാനങ്ങൾകൊണ്ടും അഹംപദത്തിൻെറ അർത്ഥജ്ഞാനമാണു ഉണ്ടാകേണ്ടതു്. ഈ അഹംപദാർത്ഥജ്ഞാനത്തെ ത്വംപദാർത്ഥശോധന

യെന്നും ശാസ്ത്രത്തിൽ പറയുന്നു. അഹംപദാൎത്ഥവിചാരം ചെയ്തു അഹങ്കാരത്തിന്റെ അധിഷ്ഠാനത്തെ അറിഞ്ഞു ആ അധിഷ്ഠാനത്തിൽനിന്നു അഹങ്കാരത്തെ നീക്കുവാൻ കഴിഞ്ഞാൽ പിന്നെ അഖണ്ഡാകാരസ്ഥിതി സാധിക്കുവാൻ പ്രയാസമില്ല. ഇതുകൂടാതെ അനേകശാസ്ത്രങ്ങൾ ധരിച്ചിരുന്നാലും ഉപാസനകൾ ചെയ്തിരുന്നാലും ശാന്തിയും സമാധാനവുമുണ്ടാകയില്ല. അഹങ്കാരസാക്ഷിയായ ശുദ്ധചൈതന്യത്തിൽ അഹങ്കാരംനീക്കി സ്ഥിതിചെയ്യുവാൻകഴിയുന്നവനുതൽപദാൎത്ഥപരിശോധനത്തിന്നും അതുകൊണ്ടു സിദ്ധിക്കേണ്ടതായ അഖണ്ഡാനുഭവത്തിന്നും വേറെ പ്രയത്നം ആവശ്യമായിരിക്കുകയില്ല. സഗുണോപാസന കൊണ്ടുമാത്രം മോക്ഷം സാധിക്കാമെന്നു വിചാരിക്കുന്നവൎക്കു അധിഷ്ഠാനജ്ഞാനം ഉണ്ടാകയില്ല. ഈ സംഗതി മണ്ഡൂക്യോപനിഷത്തിന്റെ കാരികയിൽ ഗൌഡപാദാചാൎയ്യർ നിരൂപിച്ചിരിക്കുന്നു. പൂൎണ്ണവൈരാഗ്യം സിദ്ധിച്ചിട്ടുള്ള മുമുക്ഷുവിന്നു സഗുണോപാസനയിൽ പ്രവൃത്തിയുണ്ടാകയില്ല. വൈരാഗ്യവും മുമുക്ഷുത്വവും ഉണ്ടാകുന്നതിന്നുമുമ്പ് സഗുണോപാസനയിൽ പ്രവൃത്തിച്ചിരുന്നാൽ ആ പ്രവൃത്തി നിദിദ്ധ്യാസനത്തിന്നു ഉപയോഗമുള്ളതായിരിക്കും. അല്ലെങ്കിൽ ബ്രഹ്മാഭ്യാസംകൊണ്ടുതന്നെ അതുംസാധിക്കാവുന്നതാണ്. യഥാൎത്ഥത്തിൽ അഹങ്കാരാദിപ്രപഞ്ചത്തെകല്പിച്ചതുകൊണ്ടു ബ്രഹ്മരൂപമായ ആത്മാവിൽ ഗുണമുള്ളതുപോലെതോന്നുന്നു. ആ ഗുണത്തെനീക്കി അധിഷ്ഠാനത്തെ അറിയുവാൻ വേറെ ഒരു സണോപാസന ചെ

ത്താൽ സാധിക്കുന്നതല്ലല്ലോ. സ്ഥാണുവിൽ തോന്നിയ പുരുഷഭ്രമം ആകാശത്തിൽ കല്പിച്ച നീലവർണ്ണഭ്രമംകൊണ്ടു നീങ്ങുകയില്ല. അതുപോലെ ദേഹാദിഭ്രമം സഗുണോപാസനകൊണ്ടു നീങ്ങുന്നതല്ല. ഈശ്വരാനുഗ്രഹം വേണമെന്നു ശാസ്ത്രങ്ങളിൽ പറഞ്ഞതിന്റെ താല്പര്യം ഒരു മുമുക്ഷുവിനെ സംബന്ധിച്ചേടത്തോളം നിർഗ്ഗുണസ്വരൂപത്തിൽ വൃത്തിക്കു പരിണാമമുണ്ടാകേണമെന്നാകുന്നു. ഈ സംഗതി "യമേവൈഷവൃണുതേതേനലഭ്യഃ" എന്ന ഈ വാക്യത്തിൽ ആത്മാവു യാതൊരുത്തനെ വരിക്കുന്നുവൊ അവനുമാത്രമെ ആത്മാവിനെ അറിയുവാൻ കഴിയുകയുള്ളു എന്നു വ്യക്തമായിപറഞ്ഞിരിക്കുന്നു. എന്നാൽ ആത്മവിചാരത്തിലും നിർഗ്ഗുണോപാസനയിലും ശക്തിയില്ലാത്തവർ സഗുണോപാസന ചെയ്യുന്നതു ഉപയോഗമുള്ള കാര്യംതന്നെ. അങ്ങിനെ ചെയ്യുന്നതും നിഷ്കാമമായിട്ടായിരിക്കണം. കാമത്തോടുകൂടി ഉപാസനകളും കർമ്മങ്ങളും ചെയ്യുന്നവരെ മുമുക്ഷുക്കളാണെന്നു വിചാരിച്ചുകൂട.

അവതാരിക:— തന്റെ ഹൃദയത്തിലിരിക്കുന്ന ഈശ്വരനെ ഭജിക്കാതെ അന്യദേവതാഭജനം ചെയ്യുന്നവരെ നിന്ദിക്കുന്നു:—

അന്യെ ഊചുഃ ശ്ലോകം.

സംത്യജ്യ ഹൃൽഗുഹേശാനം ദേവമന്യം പ്രയാന്തി യെ
തെ രത്നമഭിവാഞ്ഛന്തി ത്യക്തഹസ്തസ്ഥകൌസ്തുഭാഃ. ൧൪

(ഹൃൽഗുഹേശാനം) ഹൃദയമാകുന്ന ഗുഹത്തിന്റെ അധിപനായ,(ദേവം) ദേവനെ,(സംത്യജ്യ) ഉപേക്ഷിച്ചിട്ടു,(യെ)

യാതൊരുവർ, (അന്യം) അന്യനായിരിക്കുന്ന, (ദേവം) ദേവനെ, (പ്രയാന്തി) ശരണംപ്രാപിച്ചുപാസിക്കുന്നുവൊ, (തെ) അവർ,(ത്യക്തകൌസ്തുഭാഃ) കയ്യിലുള്ള കൌസ്തുഭമണിയെ ത്യജിച്ചവരായിട്ടു, (രത്നം) സാധാരണമണിയെ, (അഭിവാഞ്ഛന്തി) അഭിലഷിക്കുന്നു.

ഹൃദയത്തിലിരുന്നു മനോവൃത്തികളേയും ബാഹ്യേന്ദ്രിയവൃത്തികളേയും നിയമനംചെയ്തുകൊണ്ടിരിക്കുന്ന ആത്മാവാകുന്നദേവൻ കൌസ്തുഭമണിയെപ്പോലെ സർവ്വോൽകൃഷ്ടനാകുന്നു. കൌസ്തുഭമണി ലഭിച്ചിട്ടുള്ളവന്നു മററു സാധാരണരത്നങ്ങൾ കിട്ടേണമെന്ന ആഗ്രഹം ഉണ്ടാകയില്ല. ബുദ്ധിയുള്ളവർക്കു ഹൃദയത്തിൽ പ്രകാശിച്ചുകൊണ്ടിരിക്കുന്ന ഈ ദേവനെ അറിയുവാൻ ഒരു പ്രയാസവുമില്ല. നമ്മുടെ മനസ്സിന്നും ഇന്ദ്രിയങ്ങൾക്കും പദാൎത്ഥങ്ങളെ അറിയുവാനുള്ള ശക്തി എവിടെനിന്നുണ്ടാകുന്നുയെന്ന അന്വേഷണംകൊണ്ടുമാത്രം ഇവനെ അറിയുവാൻ കഴിയും. ഇങ്ങിനെ ഇരുന്നിട്ടും ഈ ആത്മദേവനെ ഭജിക്കാതെ അന്യദേവതാഭജനം ചെയ്യുന്നവർ കയ്യിലുള്ള കൌസ്തുഭമണിയെ ഉപേക്ഷിച്ചു സാധാരണരത്നത്തെ ആഗ്രഹിക്കുന്നവരെപ്പോലെ വിചാരമൂഢന്മാരാകുന്നു.

"അംഗുഷ്ഠമാത്രഃ പുരുഷോന്തരാത്മാ," "സദാ ജനാനാം ഹൃദയെ സന്നിവിഷ്ടഃ," "അംഗുഷ്ഠമാത്രഃ പുരുഷോ ജ്യോതിരിവാധൂമകഃ," "ഈശാനൊ ഭൂതഭവ്യസ്യ സ എവാദ്യ സ ഉശ്വഃ" ഹൃദയത്തിൽ സ്ഥിതിചെയ്യുന്ന ആത്മാവു ഒരു പെരുവിരലിന്റെ അളവിൽപ്പെട്ടവനാകുന്നു.

സർവ്വവ്യാപിയായ ആത്മാവിനെ ഇങ്ങിനെ ചെറുതായി പറഞ്ഞതു ആത്മാവിൻെറ അഭിവ്യക്തിസ്ഥാനമായ ഹൃദയത്തിൻെറ അളവിനെ അനുസരിച്ചാണ്. ഈവിധം ഇവൻ എല്ലാവരുടേയും ഹൃദയത്തിൽ സ്ഥിതിചെയ്യുന്നു. ഇവൻ പുകയില്ലാത്ത അഗ്നിയെപ്പോലെ പ്രകശിച്ചുകൊണ്ടിരിക്കുന്നു. ഇങ്ങിനെ പ്രകാശിക്കുന്നുവെന്നു പറഞ്ഞതിനാൽ ആത്മപ്രകാശത്തിന്നു അഗ്നി മുതലായ മററു പ്രകാശവസ്തുക്കളുടെ പ്രകാശത്തിൽനിന്നു വ്യത്യാസമുണ്ടെന്നു കാണിച്ചിരിക്കുന്നു. ഈ ആത്മാവു ഭൂതമായി ജഗത്തുകളുടെ അധിപനും ഇന്നും നാളെയും ഉള്ളവനുമാകുന്നു. മേൽ കാണിച്ച ശ്രുതിവാക്യത്തിൻെറ താല്പര്യം ഇതാണു. ഇതിനെ അനുസരിച്ചു വിചാരിക്കുമ്പോൾ ഹൃദയത്തിൽ സാക്ഷിയായിരിക്കുന്ന ആത്മാവിനെ ഉപാസിക്കുന്നവൎക്കു അന്യദേവതാഭജനം ആവശ്യമില്ലെന്നു കാണുന്നു. ഈ ആത്മാവിൻെറ ജ്ഞാനമില്ലാത്തതിനാൽ അജ്ഞാനത്തോടുകൂടിയ ആ ആത്മസ്വരൂപത്തിൽ അന്യദേവന്മാരെ കല്പിച്ചിരിക്കുന്നു. ഏതുവിധം അന്യദേവന്മാരെ ഉപാസിച്ചിരുന്നാലും സംസാരനിവൃത്തിയുണ്ടാകേണമെങ്കിൽ ആത്മജ്ഞാനംതന്നെവേണം. ആത്മജ്ഞാനമില്ലാതെ അന്യദേവന്മാരെ ഉപാസിക്കുന്നവൎക്കു ഭയമുണ്ടെന്നും അവർ ദേവന്മാരുടെ പശുക്കളാണെന്നും ശ്രുതിയിൽ പറഞ്ഞിരിക്കുന്നു. പിന്നെ തൻെറ സ്വരൂപം സത്യവും തനിക്കു ഏററവും അടുത്തതുമാകുന്നു. അടുത്തതെന്നുകൂടി പറയുവാനിടവന്നതു ആവരണംനിമിത്തമാണു. അല്ലെങ്കിൽ താൻ താനായിരിക്കുന്നതല്ലാതെ തനിക്കടുത്തതായിരിക്കയില്ലല്ലോ.

പഞ്ചകോശങ്ങളാകുന്ന ഉപാധികളുടെ മറവുകൊണ്ടു അ
ങ്ങിനെ പറയുവാനിടയായി എന്നേ പറയുവാനുള്ളു. "ഏൽ
ഗ്ഗഷേശാനം" എന്ന പദത്തിനെ അനുസരിച്ചാണു ഇങ്ങി
നെ വിചാരിച്ചതു്. ജീവേശ്വരജഗത്തുകളെ വിചാരിച്ചു മി
ഥ്യകളായ ഉപാധികളെ നീക്കി സത്യമായ ആത്മസ്വ
രൂപത്തെ പ്രാപിക്കുന്നതു അഭയപ്രാപ്തിയാകുന്നുവെന്നു
"അഭയം വൈ ജനക പ്രാപ്തോസി" എന്ന വാക്യംകൊ
ണ്ടു അറിയുന്നു. കൌസ്തുഭമണിയെ ആഗ്രഹിക്കുന്നവൎക്കു
ടി അന്യരത്നങ്ങളിൽ ആഗ്രഹം തോന്നുമാറില്ല. ഇതുപോ
ലെ ആത്മഭജനത്തെ ആഗ്രഹിക്കുന്നവൎക്കുടി അന്യദേവ
താ ഭജനത്തിൽ ആഗ്രഹമുണ്ടാകയില്ല. പിന്നെ ആത്മ
ഭജനംചെയ്യുന്നവരുടെ കഥ പറയേണ്ടതില്ലല്ലോ. ആ
ത്മാവു സത്യസ്വരൂപനും അന്യദേവന്മാർ കല്പിതന്മാ
രുമാകുന്നു. അതുകൊണ്ടു സത്യത്തിനെ അറിഞ്ഞു ഉപാ
സിക്കുവാൻ ആഗ്രഹിക്കുന്നവൎക്കു മിഥ്യയിൽ അഭിലാഷം
ജനിക്കുന്നതല്ല. സത്യത്തിൻെറ ജ്ഞാനംകൊണ്ടല്ലാതെ
ഉത്തമമായഗതി ലഭിക്കുകയില്ല. സത്യമായും ഉത്തമമായും
ഇരിക്കുന്ന ഗതിയെ പ്രാപിക്കുവാൻ ആഗ്രഹം കുറയുന്ന
തുകൊണ്ടാണു അന്യദേവതാഭജനംമതി; എന്നു ആഗ്രഹി
ക്കുന്നതു്. താൻ ആശിക്കുന്ന ഐശ്വൎയ്യത്തെ ഭഗവാൻെറ
അടുക്കൽ ധാരാളമുണ്ടെന്നു വിചാരിച്ചാണു മേൽകാണി
ച്ചവിധം തൃപ്തിപ്പെടുന്നതു്. മായാകാൎയ്യങ്ങളായ ഐശ്വൎയ്യ
ങ്ങളിൽ വിരക്തനായ മുമുക്ഷുവിൻെറ മനസ്സു വിശ്രമിക്ക
കയില്ല. അന്യദേവതാഭജനം വഴിക്കും ആത്മപ്രാപ്തിയു
ണ്ടാകുവാൻ മാൎഗ്ഗമുണ്ടു. അതെങ്ങിനെയെന്നാൽ തൻെറ

കൈവശമുള്ള ഒരു സാധനം തന്റെ ശരീരത്തിൽത്തന്നെ ഇരിക്കെ അതിനെ അറിയാതെ അന്വേഷണം ചെയ്യുന്ന ഒരുവന്നു ആ അന്വേഷണം മുഴുവനും ഈ സാധനം ലഭിക്കുവാനാണെങ്കിൽ സഫലമായി വരുന്നു. അല്ലെങ്കിൽ നിഷ്ഫലമായും വരുന്നു. ഇതുപോലെ അന്യദേവതാഭജനം മുതലായവ അവസാനം ആത്മപ്രാപ്തിക്കു ഉപയോഗപ്പെട്ടുമെങ്കിൽ അതുകളെ മാൎഗ്ഗമായി വിചാരിക്കാം. എന്നാൽ അന്വേഷണംചെയ്യുന്ന മദ്ധ്യത്തിൽ നീ മറന്നസാധനം നിന്റെ ശരീരത്തിൽത്തന്നെയുണ്ടെന്നു വിശ്വസ്തനായ ഒരുത്തൻ പറഞ്ഞുബോദ്ധ്യപ്പെടുത്തിയാൽ അപ്പോൾ അന്വേഷണത്തിൽനിന്നു പിന്തിരിയുന്നു. ഇതുപോലെ ആത്മലാഭത്തിന്നുവേണ്ടി അന്യദേവതാഭജനവും മറ്റും ചെയ്യുന്നവന്നു ആപ്തനായ ഗുരുവിന്റെ ഉപദേശം സിദ്ധിക്കുന്നതുവരെ മാത്രമെ അതു ആവശ്യമുള്ളു. മറന്നുവെച്ച സാധനത്തെ അന്വേഷിക്കുവാൻ പുറപ്പെട്ടവൻ വഴികളിൽ ചില കൌതുകങ്ങളെക്കണ്ടു അതുകളിൽ രസിച്ചു തന്റെ ഉദ്ദേശത്തെ വിസ്മരിക്കുന്നതെങ്ങിനെയൊ ഇതുപോലെ ആത്മലാഭത്തിന്നുവേണ്ടി ഈശ്വരഭജനം ചെയ്വാനൊരുങ്ങിയവർ ഐഹികപാരത്രികങ്ങളായ വിഷയങ്ങളുടെ ആകൎഷണങ്ങളിൽപ്പെട്ടു അവയിൽത്തന്നെ രസിച്ചു ഉദ്ദേശത്തെ വിസ്മരിക്കുന്നു പിന്നെ തന്റെ ഉദ്ദേശത്തിന്റെ സ്മൃതിയുണ്ടാകുവാൻകൂടി എത്രയൊ കാലം വേണ്ടിവരുന്നു. അതുകൊണ്ടു മുമുക്ഷുതയോടും വൈരാഗ്യത്തോടുംകൂടി ചെയ്യുന്ന ഈശ്വരഭജനം ആദിയിൽ സഗുണമായിരുന്നാലും അതു സത്യസ്വരൂപത്തിങ്കലെത്തിക്കും. അതല്ലാതെ

ഫലാപേക്ഷയോടുകൂടിച്ചെയ്യുന്ന ഒരുവിധ ഉപാസനകൾക്കും മുമുക്ഷുത്വത്തോടുകൂടി ഉണ്ടാക്കിത്തീൎക്കുവാൻ സാധിക്കയില്ലെന്നാണ് ഈ ശ്ലോകത്തിന്റെ താല്പൎയ്യം. ൮

മുമ്പത്തെ ശ്ലോകത്തിൽ അന്യദേവതാഭജനം ചെയ്യുകയും ആത്മാവിനെ ഭജിക്കാതിരിക്കുകയും ചെയ്യുന്നവരെ നിന്ദിച്ചു. ഈ ശ്ലോകത്തിൽ അങ്ങിനെ ചെയ്യുവാൻ കാരണം വൈരാഗ്യമില്ലായ്മയാണെന്നും വൈരാഗ്യം ആത്മജ്ഞാനത്തിന്നു മുഖ്യസാധനമാണെന്നും ആത്മജ്ഞാനം ഉണ്ടായതിന്നുശേഷവും അതിനെ വൎദ്ധിപ്പിക്കേണമെന്നും അതു വൎദ്ധിച്ചാൽമാത്രമെ ആനന്ദപ്രാപ്തിയുണ്ടാകയുള്ളൂ എന്നുമുള്ള അഭിപ്രായത്തിൽ വേറെ ചില സിദ്ധന്മാർ ഗാനം ചെയ്യുന്നു:—

### അന്യെ ഊചുഃ. ശ്ലോകം.

സൎവ്വാശാഃ കില സന്ത്യജ്യ ഫലമേതദവാപ്യതെ
യേനാശാവിഷവല്ലീനാം മൂലമാലാ വിലൂയതെ. ൯

(സൎവ്വാശാഃ) എല്ലാആശകളേയും, (സന്ത്യജ്യ കില) ത്യജിച്ചാൽമാത്രമെ, (ഏതൽ ഫലം) ഈ ഫലം, (അവാപ്യതെ) കിട്ടുകയുള്ളൂ, (യേന) യാതൊന്നുകൊണ്ടു, (ആശാവിഷവല്ലീനാം) ആശകളാകുന്ന വിഷലതകളുടെ, (മൂലമാലാ) വേരിൻകൂട്ടം (വിലൂയതെ) മുറിയുന്നു,

ബ്രഹ്മപ്രാപ്തിയുണ്ടാകേണമെങ്കിൽ എല്ലാ ആശകളേയും ത്യജിക്കണം. എല്ലാ ആശകളും നിശ്ശേഷം നീങ്ങുമ്പോളല്ലാതെ പരിപൂൎണ്ണമായ ബ്രഹ്മത്തിനെപ്രാപിക്കുവാൻ കഴിയുന്നതുമല്ല. ആശകങ്ങളാകുന്ന വിഷവല്ലികളുടെമൂലം നശിക്കേ

ണമെങ്കിൽ "സൎവ്വവുംബ്രഹ്മമാകുന്നു" എന്ന അനുഭവം ദൃഢ മായിരിക്കണം. ഇതുകൊണ്ടു വൈരാഗ്യോപരതികൾ ജ്ഞാനത്തെ ഉണ്ടാക്കുന്നുവെന്നും ആ ജ്ഞാനം വൈരാഗ്യോപര തികളെ വൎദ്ധിപ്പിക്കുമെന്നും സിദ്ധിക്കുന്നു.

ഇവിടെ ഫലമെന്നുപറഞ്ഞതിന്നു ജ്ഞാനത്തിന്റെ ഫലമായി ഹൃദയത്തിൽ പ്രകാശിക്കുന്നബ്രഹ്മമെന്നു അൎത്ഥ മാകുന്നു, ബുദ്ധിസാക്ഷിയായ ആത്മാവിനെ അറിഞ്ഞാ ലും ബാഹ്യവിഷയങ്ങളിൽ ബന്ധമുണ്ടായിരുന്നാൽആത്മാവിനെ ബ്രഹ്മമെന്നു അറിയുവാൻപ്രയാസമായിരിക്കും. ബുദ്ധിസാക്ഷിയായ ആത്മാവുതന്നെ സൎവ്വസാക്ഷിയായും ഇരിക്കുന്നു. ബുദ്ധിസാക്ഷിയിൽ ദേഹാദികൾ കല്പിക്കപ്പെട്ടിരിക്കുന്നതുപോലെ സൎവ്വസാക്ഷിയായ ബ്രഹ്മത്തിൽ സൎവ്വ വും കല്പിക്കപ്പെട്ടിരിക്കുന്നു. ഈവിധം അറിവുണ്ടാകുമ്പോൾ സൎവ്വവിഷയങ്ങളിൽനിന്നും ആശവേറിടുന്നു. ഹൃദയത്തി ന്റെ കെട്ടുവിടുന്നു. ആദിയിൽ സാമാന്യമായി വൈരാഗ്യാ ദിസാധനങ്ങളെ സമ്പാദിച്ചു ഗുരുമുഖത്തിൽനിന്നു ശ്രവ ണംചെയ്യണം. ശ്രവണമനനനിദിദ്ധ്യാസനങ്ങൾകൊണ്ടു ആത്മജ്ഞാനമുണ്ടായതിന്നുശേഷം പിന്നേയും വാസന കൾ വന്നുചേരാത്തവിധം ആത്മാവിൽ സ്ഥിതിചെയ്യ ണം. ആവിധം ആത്മാരാമത്വം സിദ്ധിക്കുമ്പോൾ മുമ്പു പൂൎണ്ണമല്ലാതിരുന്ന വൈരാഗ്യാദിസാധനങ്ങൾ പൂൎണ്ണമായി ത്തീരുന്നു. അപ്പോൾ വൃത്തിക്കു ബ്രഹ്മാനുഭവത്തിന്നു യോ ഗ്യതയുണ്ടാകുന്നു. എല്ലാം ആശകളേയും ത്യജിക്കണം; എ ന്നു പറഞ്ഞതുകൊണ്ടു വൈരാഗ്യവും ഉപരതിയും ഉണ്ടാ യിരിക്കേണമെന്നു പ്രധാനമായി സൂചിപ്പിച്ചിരിക്കുന്നു. അ

ത്തുകൾ ഉണ്ടാകുവാൻ ശമം, ദമം, മുതലായ മററു സാധന
ങ്ങളും ആവശ്യമായിരിക്കുന്നു. വിഷയങ്ങളിൽ രാഗമില്ലാ
തിരിക്കുന്നതു വൈരാഗ്യമാകുന്നു. ശ്രോത്രാദികളായ ഇന്ദ്രി
യങ്ങൾക്കു ശബ്ദാദിവിഷയങ്ങളുടെ സംബന്ധത്തിൽ ഉ
ണ്ടാകുന്ന ആസക്തിക്കു രാഗമെന്നു പേരാകുന്നു. ഈ ആ
സക്തിയുണ്ടാകുന്നതു വിഷയങ്ങളിലുള്ള കൌതുകംകൊ
ണ്ടാണ്. ഒരു വിഷയത്തെ കാണുമ്പോൾ ഇതു നന്നായി
രിക്കുന്നു; എന്നു വിചാരത്തിന്നു കൌതുകമെന്നുപേരാകുന്നു.
ഈ വിചാരം വിഷയേന്ദ്രിയസംബന്ധത്തിൽ ഉണ്ടാകുന്ന
സുഖമെന്താകുന്നു; എന്നറിയാത്തതിനാലാണ്. ഈസുഖം
ആത്മസ്വരൂപമാണെന്നു മുമ്പേ വിവരിച്ചിട്ടുണ്ട്. അതു
പ്രകാരം ഇന്ദ്രിയവിഷയസംബന്ധത്തിലുണ്ടാകുന്ന സുഖം
ആത്മസ്വരൂപമാണെന്നറിയുവാനിടവന്നാൽ വിഷയങ്ങ
ളിലുള്ളകൌതുകംനീങ്ങുന്നു. ബാഹ്യവിഷയങ്ങളിലുള്ളകൌ
ത്തുകം നീങ്ങുവാനുള്ള ഉപായംതന്നെ ആന്തരമായ വിഷ
യങ്ങളുടെ കൌതുകത്തെ നീക്കുവാനുപയോഗിക്കണം.
കൌതുകമുള്ള വിഷയങ്ങളെ മനസ്സുകൊണ്ടു ചിന്തിച്ചു സു
ഖമനുഭവിക്കുന്ന സ്വഭാവവും മനുഷ്യരിൽ ഉണ്ട്. അപ്പോൾ
വൃത്തിക്കും വിഷയത്തിന്നും തമ്മിൽ സംബന്ധം ഉണ്ടാകു
ന്ന അവസരത്തിൽ സുഖമാണെന്നുള്ള തോന്നൽ ഉണ്ടാ
കുന്നു. മുമ്പേ പറഞ്ഞപ്രകാരം അതും ആത്മസ്വരൂപമാ
ണെന്നറിഞ്ഞു ചിന്തയെ ത്യജിക്കണം. എല്ലാ വിഷയങ്ങ
ളും കല്പിതങ്ങളാകുന്നുവെന്നും അവകളുടെ പരമാർത്ഥസ്വ
ഭാവം ബ്രഹ്മമാകുന്നുവെന്നും അറിയുവാനിടവന്നാൽ വി
ഷയചിന്ത അടങ്ങും. വിഷയത്തെ ആശ്രയിച്ചുണ്ടാകുന്ന

കൌതുകം അതിന്റെ അധിഷ്ഠാനമായബ്രഹ്മത്തിനെ ആശ്രയിച്ചുണ്ടായാൽ വിഷയാകാരവൃത്തിയുണ്ടാകുന്നസ്ഥാനത്തിൽ ബ്രഹ്മാകാരവൃത്തിയുണ്ടാകുന്നു. വിഷയാകാരവൃത്തികൾ അനേകവിധങ്ങളും ബ്രഹ്മാകാരവൃത്തി ഒരുവിധവുമാകുന്നു. ഓരോരൊവിഷയങ്ങളെ കാണുമ്പോഴും അതാതിന്റെ അധിഷ്ഠാനം ബ്രഹ്മമാകുന്നുവെന്നറിയണം. ഈ അറിവുകൊണ്ടു നാനാവിധവിഷയങ്ങളിലുണ്ടാകുന്ന കൌതുകം ഏകമായ ബ്രഹ്മത്തിലായിത്തീരുന്നു. ബ്രഹ്മസ്വരൂപത്തിലുള്ള കൌതുകം ബന്ധഹേതുവായി വരികയില്ല. കാണുന്ന പദാത്ഥങ്ങളൊക്കെയും പഞ്ചഭൂതമയങ്ങളാകുന്നു എന്നു നിശ്ചയിക്കുന്നവന്നു അതുകളുടെ വൈചിത്ര്യത്തിൽ അത്ഭുതവും കൌതുകവും തോന്നുകയില്ല. ഇതുപോലെ പഞ്ചഭൂതമയമായ പ്രപഞ്ചത്തേയും അതിലടങ്ങിയിരിക്കുന്ന പദാത്ഥസമൂഹത്തേയും ഇതുകൾക്കു കാരണമായ പഞ്ചഭൂതങ്ങളേയും ബ്രഹ്മമാത്രമാണെന്നറിയുന്നവന്നു ആശകളെ ത്യജിക്കുവാൻ എളുപ്പമായിരിക്കും. ആശകളെനീക്കി ബ്രഹ്മത്തെ അനുഭവിക്കുന്നതു ഈവിധത്തിലാണു്. ഈവിധത്തിലുള്ള അനുഭവം ഉറച്ചുപോയാൽ ആശകളുടെ കാരണമായ അജ്ഞാനം തീരെ ഇല്ലാതാകുന്നു. അപ്പോൾ ആശകൾ ഉണ്ടാകുന്നതുമല്ല. ആദിയിൽ ജ്ഞാനേച്ഛയുണ്ടാകേണമെങ്കിൽ സാമാന്യമായി ആശയെ കുറയ്ക്കണം. അങ്ങിനെ കുറയ്ക്കുന്നതു മുമ്പേ പുറത്തുനിന്നായിരിക്കണം. മനസ്സിലുണ്ടാകുന്ന ആശകളെ കുറയ്ക്കുവാൻ വിചാരിക്കുന്നവൻ മുമ്പേ ആശകളെ അനുസരിച്ചു പ്രവൃത്തിക്കാതിരിക്കുകയാണുവേണ്ടതു്. പ്രവൃത്തിയെ നിരോധി

ച്ചാൽ അതിനെ സംബന്ധിച്ച ചിന്തയും ക്രമേണ അട
ങ്ങുന്നതാണ്. താൻ പതിവായി പ്രവൃത്തിച്ചുവരുന്ന ഒരു
കാൎയ്യത്തിൽനിന്നു മനസ്സിനെ പിന്തിരിക്കുവാൻ വിചാരി
ക്കുന്നവൻ മുമ്പേകൂട്ടി പ്രവൃത്തിയെ ഉപേക്ഷിക്കണം. ഉ
പേക്ഷിക്കുന്ന സമയത്തിൽ മനസ്സിൽ ആ കാൎയ്യത്തിന്റെ
ചിന്ത ഉണ്ടായിരിക്കും. എന്നാൽ പ്രവൃത്തി ചുരുങ്ങുന്നേട
ത്തോളം ചിന്തചുരുങ്ങിവരികയുംചെയ്യും. ഇങ്ങിനെയല്ലാ
തെ പിന്തിരിയുവാൻ വിചാരിക്കുന്ന വിഷയത്തെസ്സംബ
ന്ധിച്ച ചിന്തപോലും ഇല്ലാതിരിക്കുന്നതു ആദിയിൽ സാ
ധിക്കുന്ന കാൎയ്യമല്ല. ക്രമത്തിൽ പ്രവൃത്തിനിരോധം വഴി
ക്കു സാധിക്കാവുന്നതുമാണ്. ഇതുപോലെ മനോനിഗ്രഹ
ത്തിന്നൊരുങ്ങുന്നവൻ ഒന്നാമതായി ബാഹ്യേന്ദ്രിയങ്ങളെ
വിഷയങ്ങളിൽനിന്നു പിന്തിരിക്കണം. ബലാൽകാരമാ
യി ഇന്ദ്രിയങ്ങളെ നിഗ്രഹിക്കുന്ന സമയം മനസ്സിന്നു ഉപ
ദ്രവമുണ്ടാകുമെങ്കിലും ക്രമേണ വിഷയങ്ങളിൽനിന്നു പി
ന്തിരിയേണമെന്നു ആഗ്രഹം വൎദ്ധിക്കുമ്പോൾ അതില്ലാ
താകും; എന്നുമാത്രമല്ല; ഇന്ദ്രിയങ്ങൾക്കു വിഷയങ്ങളോടു
സംബന്ധംകൂടാതിരിക്കുന്നസ്ഥിതി സുഖമാണെന്നുള്ള അ
നുഭവമുണ്ടാകയും ചെയ്യും. ഇപ്രകാരം ബാഹ്യേന്ദ്രിയനി
ഗ്രഹംവഴിക്കു മനസ്സിനെ നിഗ്രഹിക്കുവാൻ സാധിച്ച ബ്ര
ഹ്മജ്ഞാനിക്കു ആശകളുടെ ബീജം നിശ്ശേഷം നശിച്ചുപോ
കുന്നു. ആശ നശിക്കുന്നേടത്തോളം വൃത്തിക്കു പരിപൂൎണ്ണത
യുണ്ടാകുന്നു. വൃത്തി പരിപൂൎണ്ണമായാൽ പരമാനന്ദപ്രാപ്തി
യുണ്ടാകയും ചെയ്യും. വിഷയചിന്ത വൃത്തിയുടെ വ്യാപക
ത്വത്തെ കുറയ്ക്കുന്നു. മേൽവിവരിച്ച ക്രമത്തെ അനുസരിച്ചു

ചിന്തയെ നീക്കിയാൽ ബ്രഹ്മാകാരവൃത്തിയിൽ പ്രകാശിക്കുന്ന നിരതിശയമായ ആനന്ദത്തെ സുഖമായി അനുഭവിക്കുവാൻ സാധിക്കുന്നതാണു. 9

ജ്ഞാനമുണ്ടായിട്ടും വാസനാക്ഷയമനോനാശങ്ങളെ സമ്പാദിക്കാത്തവരെ നിന്ദിക്കുന്നു:—

അന്യേ ഊചുഃ. ശ്ലോകം.

ബുദ്ധ്വാപ്യത്യന്തവൈരസ്യം, യഃ പദാൎത്ഥേഷു ദുൎമ്മതിഃ
ബധ്നാതി ഭാവനാം ഭൂയോ നരോ നാസൌ സ ഗൎദ്ദഭഃ. 10

(ദുൎമ്മതിഃ) ദുൎബ്ബുദ്ധിയായ, (യഃ) യാതൊരുവൻ, (പദാൎത്ഥേഷു) പദാൎത്ഥങ്ങളിൽ, (അത്യന്തവൈരസ്യം) ഏറ്റവും വിരസതയെപ്പറ്റി, (ബുദ്ധ്വാപി) അറിഞ്ഞിട്ടും, (ഭൂയഃ) പിന്നേയും പിന്നേയും, (ഭാവനാം) അഭിനിവേശത്തെ, (ബധ്നാതി) വെക്കുന്നുവൊ, (സഃ, അസൌ) ആ ഇവൻ, (നരഃ, ന) മനുഷ്യനല്ല, (ഗൎദ്ദഭഃ) ഗൎദ്ദഭമാകുന്നു,

പദാൎത്ഥങ്ങൾ മഹാവിപത്തുകളായ വിരസങ്ങളാകുന്നുവെന്നു അറിഞ്ഞിട്ടും ദുൎബ്ബുദ്ധിയായിരിക്കുന്ന യാതൊരുവനു, പിന്നേയും അതുകളിൽ ആഗ്രഹം ഉണ്ടാകുന്നുവൊ അവൻമനുഷ്യനല്ല; ഗൎദ്ദഭമാകുന്നു. കാൎയ്യങ്ങളുടെ യഥാൎത്ഥസ്വഭാവത്തെ അറിഞ്ഞിട്ടും അതിന്നു വിപരീതമായി നടക്കുന്നവൻ അറിയാതെ നടക്കുന്നവനെക്കാൾ നിന്ദ്യനാകുന്നുവെന്നു താല്പൎയ്യം.

പദാൎത്ഥങ്ങളിൽ സുഖബുദ്ധിതോന്നുന്നതു ഭ്രമംകൊണ്ടാകുന്നുവെന്നു വിചാരിച്ചറിഞ്ഞിട്ടുംകൂടി ആ ഭ്രമം നീങ്ങാതിരിക്കുന്നതിന്നു കാരണം വിപരീതഭാവനമാണു്. ഒരു ജി

ജ്ഞാസുവിന്നു മൂന്നുവിധം ഭ്രമങ്ങളുണ്ടാകുന്നു. ഒന്നു്; പ്രമാണ
ങ്ങളെല്ലാം ജീവബ്രഹ്മൈക്യത്തെത്തന്നെ പറയുന്നുവൊ ഇ
ല്ലയൊ എന്നു്, രണ്ടു്; അങ്ങിനെ പറഞ്ഞിരുന്നാലും അതു യു
ക്തിക്കു ശരിതന്നെയൊ എന്നു്. മൂന്നു്; ശരിയായി അറി
ഞ്ഞിരുന്നാലും ദേഹത്തിൽ ആത്മബുദ്ധിയും പ്രപഞ്ചം സ
ത്യമാണെന്നുള്ള തോന്നലും വിഷയങ്ങൾ സുഖഹേതുക്കളാ
ണെന്നുള്ള തോന്നലും നീങ്ങാതിരിക്കുക. ഈ മൂന്നിൽ ഒന്നാ
മത്തെതു ശ്രവണംകൊണ്ടും രണ്ടാമത്തേതു മനനംകൊണ്ടും
നീങ്ങും. മൂന്നാമത്തേതു നീങ്ങണമെങ്കിൽ അദ്വൈതസ്ഥി
തി ഉറക്കണം. ഇതിന്നു നിദിധ്യാസനമല്ലാതെ വേറെ വഴി
ഇല്ല. ബ്രഹ്മസ്വരൂപമായ ആത്മാവിൽ ഇടവിടാതെ മ
നോവൃത്തിയെ നിലനിറുത്തുന്നതിന്നു നിദിധ്യാസനമെന്നു
പേരാകുന്നു. ശ്രവണമനനങ്ങൾകൊണ്ടു നാമരൂപങ്ങൾ
ആത്മാവല്ലെന്നും എല്ലാ നാമരൂപങ്ങളുടേയും അധിഷ്ഠാ
നം സച്ചിദാനന്ദബ്രഹ്മമാകുന്നുവെന്നും അറിയുവാനിടവരു
ന്നു. അങ്ങിനെ അറിഞ്ഞിട്ടും മനോവൃത്തിയെ ആ നില
യ്ക്കു വെച്ചുകൊണ്ടിരിക്കുവാൻ സാധിക്കാത്ത പരോക്ഷജ്ഞാ
നികളെ നിന്ദിച്ചുംകൊണ്ടാണു് ഈ ശ്ലോകത്തിന്റെ ആ
രംഭം. ശ്രവണാദികൾക്കുമുമ്പു സഗുണോപാസനചെയ്തും
പിമ്പു ബ്രഹ്മാഭ്യാസംചെയ്തും ചിത്തത്തിന്നു ഏകാഗ്രതയു
ണ്ടാക്കിത്തീർക്കേണ്ടതു മുമുക്ഷുവിന്നു അത്യാവശ്യമായ ഒരു
കാര്യമാണു്. ഏകാഗ്രത ഇല്ലാത്തതുകൊണ്ടും വൈരാഗ്യം
കുറയുന്നതുകൊണ്ടും മനസ്സു സമാധിക്കു യോഗ്യമല്ലാത്തനി
ത്തിലായിത്തീരുന്നു. ഏകാഗ്രതയില്ലാതിരുന്നാൽ ലക്ഷ്യ
ത്തിൽ മനസ്സു നില്ക്കുകയില്ല. വൈരാഗ്യമില്ലാതിരുന്നാൽ

വിഷയചിന്ത ഉണ്ടായിക്കൊണ്ടിരിക്കും. മനോനിരോധം ചെയ്തു ആത്മാനുസന്ധാനംചെയ്വാനൊരുങ്ങുന്നവൻ വിരക്തനല്ലാതിരുന്നാൽ ആ സമയത്തിൽ അവന്നു പലവിധ മനോരാജ്യങ്ങളുണ്ടാകും. ആ മനോരാജ്യങ്ങൾ ഭൂതഭാവികാര്യങ്ങളെസ്സംബന്ധിച്ചായിരിക്കുകയും ചെയ്യും. ഈ സമയത്തിൽ സമാധിയും ബ്രഹ്മാകാരവൃത്തിയും ഉണ്ടാകുകയില്ല. സമാധി വിട്ടിരിക്കുന്നസമയങ്ങളിൽ വിഷയങ്ങളുടെ സ്വരൂപത്തെ ചിന്തിച്ചു അതുകളിലുള്ള ദോഷത്തെ അറിഞ്ഞു വൃത്തിയ്ക്കു അതുകളോടുള്ള സംബന്ധത്തെ നീക്കിവെച്ചിരിക്കണം. ആവിധം ശുദ്ധമായിരിക്കുന്ന ചിത്തവൃത്തി ബ്രഹ്മാനുഭവത്തിന്നു യോഗ്യമായിരിക്കും. നമുക്കു വിരോധികളായിരിക്കുന്ന സർപ്പവ്യാഘ്രാദികളെ നാം ചിന്തിക്കമാറില്ല. അതുപോലെ ആത്മാനുസന്ധാനംചെയ്തു ബ്രഹ്മാനന്ദം അനുഭവിക്കണമെന്നു വിചാരിക്കുന്നവന്നു വിഷയങ്ങൾ വിരോധികളാകയാൽ അതുകളെ ചിന്തിക്കേണ്ടുന്നാവശ്യമില്ല. പിന്നേയും വിഷയചിന്തയുണ്ടാകുന്നതു ശരിയായ പുരുഷപ്രയത്നത്തെ ഉപയോഗിക്കാത്തതിനാലാണ്. എല്ലാററിന്റേയും അധിഷ്ഠാനം ബ്രഹ്മമാണെന്നും താനും ആ ബ്രഹ്മംതന്നെ എന്നുമുള്ള ദൃഢനിശ്ചയമുള്ളവന്നു ഭേദബുദ്ധിക്കുതന്നെ അവകാശമുണ്ടാകുന്നില്ല. തങ്കൽനിന്നു അന്യമായ ഒരു പദാർത്ഥവുമുണ്ടെന്നുതോന്നുന്നതു ഭയത്തിന്നു കാരണമാണെന്നു "ദ്വിതീയാദ്വൈ ഭയം ഭവതി" എന്നു ശ്രുതിപറയുന്നു. അനുഭവത്തിൽ മനസ്സിന്നു ചാഞ്ചല്യത്തെ ഉണ്ടാക്കിത്തീക്കുന്നതു വിഷയചിന്തയാണെന്നു കാണുന്നതുമുണ്ട്. വിഷയസംബന്ധംകൂടാതെ ശുദ്ധമായി മ

നോവൃത്തിയെ വെച്ചുംകൊണ്ടിരിക്കുന്ന അവസരത്തിൽ യദൃച്ഛയാ വിഷയചിന്തയുണ്ടായാൽ അതു എത്രയോ ഉപദ്രവകരമായിരിക്കുമെന്നു സമാധിപരിചയിക്കുന്നവർ പറയുന്നു. ശുദ്ധമായ മനോവൃത്തിയിൽ ബ്രഹ്മാനുഭവമുണ്ടാകുന്നു. ഈ അനുഭവരൂപമായ ആനന്ദം വിഷയാനന്ദത്തിൽനിന്നു വ്യത്യാസപ്പെട്ടതായിരിക്കയുംചെയ്യും. നിദിധ്യാസനശീലനായ മുമുക്ഷു ഏതെങ്കിലും ഒരവസരത്തിലുണ്ടായ ഈ ആനന്ദത്തെ നശിപ്പിക്കാതെ നിലനിർത്തുവാൻ ഏററവും പ്രയത്നംചെയ്യണം. പ്രയത്നംചെയ്യാതിരുന്നാൽ സൂക്ഷ്മമായും ശുദ്ധമായുമിരിക്കുന്ന ആ മനോവൃത്തിയില്ലാതായിത്തീരുന്നു. രാജയോഗത്തിൽ പറയുന്ന ചില ഉപായങ്ങൾവഴിക്കു ഈ സൂക്ഷ്മവൃത്തിയുണ്ടായാലും വിഷയവിരക്തിയില്ലാത്തവനു അതു നിലനിൽക്കുകയില്ല. വിഷയത്തിൽ ദോഷദൃഷ്ടി വിചാരംകൊണ്ടല്ലാതെ ഉണ്ടാവുകയില്ല. ദോഷദർശനമുള്ളവനു അതിൽ സുഖബുദ്ധിയും ഉണ്ടാകയില്ല. അതുകൊണ്ടു സമാധിശീലിക്കുന്നവൻ ഒരു പ്രകാരത്തിലും വിഷയങ്ങളോടുചേരാതെ കഴിച്ചുകൂട്ടേണ്ടതാണ്. വിഷമിശ്രമായ പദാർത്ഥത്തെ അനുഭവിക്കുന്നതു നന്നല്ലെന്നു ആർക്കും ആരും ഉപദേശിക്കാതെതന്നെ അറിയുവാൻകഴിയും. അതുപോലെ ആത്മാനന്ദത്തെ വിഷയങ്ങളോടുചേർത്തു അനുഭവിക്കുന്നതും നന്നല്ലാത്തതാണ്. വിഷയിക്കു ശാന്തമായും സൂക്ഷ്മമായും നിരംശമായും നിരതിശയമായും ഇരിക്കുന്ന ആത്മാനന്ദത്തിൽ ആദിയിൽ തൃപ്തിയുണ്ടാകയില്ല. ചല്ലരെ വിഭവങ്ങളോടുകൂടി ഭക്ഷണം കഴിച്ചു ശീലിച്ചിരിക്കുന്ന ഒരുവനു അതിൽ സുഖബുദ്ധി ഉ

ച്ചിട്ടുള്ളതിനാൽ പാൽമാത്രം കഴിച്ചിരിക്കകയെന്നതു തൃപ്തികരമായിരിക്കുകയില്ല. അന്നാഹാരത്തിൽദോഷമുണ്ടെന്നുള്ള വിവേകം ഉണ്ടാകുമ്പോഠ പാൽകഴിക്കുന്നതു തൃപ്തികരമായി വരികയുംചെയ്യും. ഇതുപോലെ സ്ഥൂലങ്ങളായവിഷയങ്ങളെ സുഖബുദ്ധിയോടുകൂടി അനുഭവിച്ചുകൊണ്ടിരിക്കുന്ന ഒരുവന്നു ആദിയിൽ ആത്മാനുഭവം തൃപ്തിക്കു മതിയാകാതെവരുന്നു. ക്രമത്തിൽ വിഷയങ്ങളിൽ ദോഷമുള്ളതിനെ കണ്ടു ആത്മാനുസന്ധാനത്തിൽത്തന്നെ പ്രവൃത്തിച്ചുകൊണ്ടിരിക്കുന്നതായാൽ ഇതു വിഷയങ്ങളെക്കാഠ തൃപ്തികരമായിരിക്കുകയുംചെയ്യും. ഈ സംഗതി അനുഭവംകൊണ്ടറിയേണ്ടതാണ്. വിഷയങ്ങളെ ത്യജിച്ചു ആത്മാനുസന്ധാനത്തിന്നൊരുങ്ങിയവന്നു ക്രമത്തിൽ വന്നുചേരുന്നതായ ആത്മാനുഭവത്തെ അനുഭവിക്കുവാൻ ക്ഷമയില്ലാത്തതിനാൽ പിന്നേയും പരിശ്രമിച്ചു വിഷയങ്ങളെ അനുഭവിക്കുവാനൊരുങ്ങുന്നു. അപ്പോഠ അവന്നു അവിവേകാവസ്ഥയിലുള്ളതുപോലെ വിഷയത്തിലും സുഖമുണ്ടാകുന്നില്ല. എന്തുകൊണ്ടെന്നാൽ വിഷയങ്ങഠ വിരസങ്ങളാകുന്നുവെന്നുള്ള ജ്ഞാനം ഇവൻ വേണ്ടെന്നുവെച്ചാലും പോകുന്നതല്ല. അതു വിഷയാനുഭവത്തിന്നു വിഘ്നമായിത്തീരുന്നു. അതുകൊണ്ടു അവിവേകികൾക്കെന്നപോലെ വിവേകിക്കു വിഷയം സുഖപ്രദമായി വരുന്നില്ല. വിവേകംകൊണ്ടുണ്ടാകേണ്ടുന്ന ആത്മാനന്ദത്തെ അനുഭവിക്കുവാൻ വിഷയചിന്ത വിഘ്നമായി ഭവിക്കുന്നു. ഇപ്രകാരം ഇവന്നു രണ്ടുവിധസുഖവും ഉണ്ടാകുന്നില്ല. ഈ അവസ്ഥയിൽ ഇവന്നു ഉഭയഭ്രംശമാണുണ്ടാകുന്നതു്. ഒരു കാര്യത്തിൽ ഉദ്യമിച്ചു അ

തിന്റെ ഫലം അനുഭവിക്കുവാൻ കുറച്ചുകൂടി പുരുഷപ്രയ
ത്നം ആവശ്യമാണെന്നു വരുമ്പോൾ അതുചെയ്യാതെ അ
തിൽനിന്നു പിന്തിരിഞ്ഞു അതിന്നു വിപരീതമായ കാൎയ്യ
ത്തിൽ ദുഃഖമാണെന്നറിഞ്ഞിട്ടുംകൂടി പ്രവൃത്തിക്കുന്നവനെ
ക്കാൾ ബുദ്ധിഹീനൻ ആരുണ്ടു്. വിവേകമുള്ളവർ ഈ സം
ഗതിയെ പ്രത്യേകിച്ചും ഓൎമ്മവെക്കേണ്ടതാണു്. ഈ അഭി
പ്രായത്തെ അനുസരിച്ചാണു അറിഞ്ഞിട്ടും വേണ്ടതുപോ
ലെ നടക്കാത്ത വിവേകികളെ ഗൎദ്ദഭതുല്യന്മാരായി പറ
ഞ്ഞതു്. 10

മേൽകാണിച്ചപ്രകാരം പുരുഷപ്രയത്നം ചെയ്യേണ്ട
തു ഇന്നവിധത്തിലാണെന്നു സ്ഥാപിച്ചുകൊണ്ടു വേറെ
ചില സിദ്ധന്മാർ ഗാനംചെയ്യുന്നു:—

അന്യേ ഊചുഃ. ശ്ലോകം.

ഉത്ഥിതാനുത്ഥിതാനേതാനിന്ദ്രിയാഹീൻ പുനഃപുനഃ
ഹന്യാദ്വിവേകദണ്ഡേന വജ്രേണേവ ഹരിൎഗ്ഗിരീൻ. 11

(ഉത്ഥിതാൻ, ഉത്ഥിതാൻ) പിന്നേയും പിന്നേയും ഉണ്ടാ
കുന്ന, (ഇന്ദ്രിയാഹീൻ) ഇന്ദ്രിയങ്ങളാകുന്ന സൎപ്പങ്ങളെ,
(വിവേകദണ്ഡേന) വിവേകമാകുന്ന വടികൊണ്ടു, (ഹരിഃ)
ഇന്ദ്രൻ, (വജ്രേണ) വജ്രംകൊണ്ടു, (ഗിരീൻ, ഇവ) പൎവ്വ
തങ്ങളെ എന്നപോലെ, (പുനഃ, പുനഃ) പിന്നേയും പി
ന്നേയും, (ഹന്യാൽ) ഹനിക്കണം,

ഓരോരൊ വിഷയങ്ങളുടെ നേരെ ആഗ്രഹത്തോടു
കൂടി ഇന്ദ്രിയങ്ങൾ പ്രവേശിക്കുന്നു. വിഷയങ്ങളിൽ പ്രവേ
ശിക്കുന്ന ഇന്ദ്രിയങ്ങളെ വിവേകമുള്ളവൻ വിഷമേറിയ സ

പ്പങ്ങളെപ്പോലെ വിചാരിക്കണം. ഇന്ദ്രൻ വജ്രായുധം കൊണ്ടു പർവ്വതങ്ങളെ നശിപ്പിച്ചതുപോലെ വിവേകമാകുന്ന വടികൊണ്ടു ഇന്ദ്രിയങ്ങളെ നശിപ്പിക്കണം. ഇന്ദ്രിയങ്ങൾ വിഷയങ്ങളിൽ പ്രവേശിക്കുന്നതു വലിയ ആപത്താണെന്നറിഞ്ഞു അതുകളെ വിഷയങ്ങളിൽനിന്നു പിന്തിരിക്കുന്നതു വിവേകിയുടെ ഒന്നാമത്തെ പ്രവൃത്തിയാകുന്നു. "ഏകൈകം കാളകൂടമിന്ദ്രിയം നാശകൃൽ പുനഃ, തദേവ ശോധിതം സാക്ഷാദ്വിഷമപ്യമൃതം യഥാ." "ഇന്ദ്രിയാണ്യേവ തത്സർവ്വം യത്സ്വർഗ്ഗനരകാവുഭൌ, നിഗൃഹീതവിസൃഷ്ടാനി സ്വർഗ്ഗായ നരകായ ച." ഓരോ ഇന്ദ്രിയങ്ങളും വിഷമെന്നപോലെ നാശകാരികളാകുന്നു. അതുകളെ ശോധനചെയ്താൽ അതുകൾതന്നെ ആനന്ദകരങ്ങളായും വരും. സ്വർഗ്ഗമെന്നും നരകമെന്നും പറയുന്നതു ഇന്ദ്രിയങ്ങളാകുന്നു. വിഷയങ്ങളിൽ പ്രവൃത്തിക്കുന്ന ഇന്ദ്രിയങ്ങൾ നരകത്തിന്നും പ്രവൃത്തിക്കാതിരിക്കുന്ന ഇന്ദ്രിയങ്ങൾ സ്വർഗ്ഗത്തിന്നും ഹേതുവാകുന്നു; എന്നിങ്ങിനെ ഇതിഹാസപുരാണങ്ങളിൽ പറഞ്ഞിരിക്കുന്നു. ഇന്ദ്രിയങ്ങൾവഴിക്കു അനൎത്ഥം നേരിടാതിരിക്കുവാൻ മുമുക്ഷുവായ വിവേകി നല്ലവണ്ണം ഓൎമ്മവെക്കേണ്ടതാണു്. ശബ്ദാദികളായ വിഷയങ്ങളോടു ശ്രോത്രാദികളായ ഇന്ദ്രിയങ്ങൾക്കു സംബന്ധമുണ്ടാകുമ്പോൾ അതുകളുടെ അധിഷ്ഠാനമായ സാക്ഷിയിൽ മനോവൃത്തിയെ നിൎത്തണം. ബാഹ്യമായും ആന്തരമായുമിരിക്കുന്ന ദൃശ്യങ്ങളുടെ പ്രകാശത്തിൽ ഈവിധം സാക്ഷിയെ അനുസന്ധാനം ചെയ്യുന്നതിന്നു ദൃശ്യാനുവിദ്ധസവികല്പസമാധിയെന്നു പറയുന്നു. ഓരോ ഇന്ദ്രിയങ്ങളുടെവ

ഴികളും വിഷയങ്ങളുടെ അറിവുണ്ടാകുമ്പോഴും അറിയുന്നവ നായ തങ്കൽനിന്നും അറിയപ്പെടുന്ന വിഷയത്തിൽനി ന്നും വൃത്തിയെ വേർപെടുത്തി അതുകളുടെ മദ്ധ്യത്തിൽ പ്രകാശിക്കുന്ന ശുദ്ധബോധത്തെ അറിയണം. അതുകൂടാ തെ വൃത്തിക്കു വിഷയാകാരപരിണാമമുണ്ടാക്കിത്തീക്കരുതു. വിഷയാകാരപരിണാമമില്ലാതിരുന്നാൽ ആ വൃത്തി ബ്രഹ്മ സ്വരൂപമാകുന്നുവെന്നു വിവേകിക്കു അറിയുവാൻ കഴിയും. ഈദശനമാത്രത്തിൽ ബ്രഹ്മലക്ഷണങ്ങളെ ഉച്ചരിച്ചുവിചാ രിക്കുന്നതിന്നു ശബ്ദാനുവിദ്ധസവികല്പസമാധിയെന്നു പേ രാകുന്നു. ഈ രണ്ടുവിധസമാധികൾകൊണ്ടു ആനന്ദാനുഭ വമുണ്ടായാൽ ദൃശ്യങ്ങളുടേയും അറിവുണ്ടാകയില്ല. അ പ്പോൾ ആ സമാധി നിർവ്വികല്പമായിത്തീരുന്നു. ഈവിധ ത്തിൽ ഇന്ദ്രിയനിഗ്രഹം സമാധിക്കു കാരണമായിത്തീരു ന്നു. ഇങ്ങിനെ നിഗ്രഹിച്ചാലല്ലാതെ സാമാന്യമായി നി ഗ്രഹിക്കുന്നതുകൊണ്ടു ഫലം കിട്ടുകയില്ല. നിർവ്വികല്പസമാ ധിയെന്ന മഹത്തായ പ്രയോജനത്തിന്നു വിഘ്നമുണ്ടാക്കു ന്നതുകളാകയാൽ ഇന്ദ്രിയങ്ങളെ സപ്പങ്ങളായി ഇവിടെ പറഞ്ഞിരിക്കുന്നു. ഭഗവൽഗീതയിൽ സമാധിയോഗം പ റയുന്നേടത്തു "യതോ യതോ നിശ്ചരതി" എന്ന ശ്ലോകം കൊണ്ടു ഈ സംഗതിതന്നെ നിരൂപിച്ചിരിക്കുന്നു. ഓരോ രൊ വസ്തുവിനെ അറിയുമ്പോഴും എതാതുവസ്തുക്കളും അ റിവിന്റെയുള്ളിൽ പ്രകാശിക്കുന്നുവെന്നറിഞ്ഞു ശുദ്ധമായ ആ ബോധത്തിൽ മാത്രമായി വൃത്തിയെ നിയമനം ചെ യ്യുവാൻ സാധിക്കുന്ന വിവേകിക്കുമാത്രമെ ബ്രഹ്മാനുഭവമു ണ്ടാകുകയുള്ളൂ. ഈ അവസ്ഥ വളരെ സൂക്ഷ്മവും രഹ

സ്ര്യവൃമാകുന്നു. പലവിധത്തിൽ പറയുന്ന സാമാധ്യഭ്യാസങ്ങളുടെ ക്രമങ്ങളും ഈ അവസ്ഥയിൽ അവസാനിച്ചുപോകുന്നു. ഈസ്ഥിതികൊണ്ടല്ലാതെ ശരിയായ സമാധാനമുണ്ടാകുന്നതല്ല. ഈ സമാധി സിദ്ധിച്ചവൻ മാത്രമെ വലിയ യോഗിയാകുകയുള്ളൂ. ഈവിധം അഭ്യാസത്തിനൊരുങ്ങാതെ പരോക്ഷമായി അദ്ധ്യാത്മശാസ്ത്രത്തെ വിചാരിക്കുന്നതു നിഷ്ഫലമായിരിക്കുമെന്നു വിവേകരണ്ടും കൊണ്ടു ഇന്ദ്രിയങ്ങളെ ഹനിക്കണമെന്നുപറഞ്ഞതിനാൽ സൂചിപ്പിച്ചിരിക്കുന്നു. ഹനിക്കുകയെന്നതിന്നു രണ്ടാമതുണ്ടാകാത്തവിധത്തിൽ നശിപ്പിക്കുകയെന്നർത്ഥമാകുന്നു. ഈ വിധത്തിലുള്ളനാശം മേൽവിവരിച്ചപ്രകാരമുള്ള സമാധി സിദ്ധിച്ചാലല്ലാതെ ഉണ്ടാകുന്നതല്ല. താൽകാലികങ്ങളായ ചില തന്ത്രങ്ങളെ സ്വീകരിക്കുന്നതു ഇവിടെ എത്തുവാനാണെങ്കിൽ അതുകൾ സഫലങ്ങൾതന്നെ. ഈ സാമ്യാവസ്ഥയിൽ എത്താതെ മദ്ധ്യത്തിലുള്ള ചില അനുഭവാഭാസങ്ങളിൽ മോദിച്ചുതൃപ്തിപ്പെടുന്നതു ശരിയായ മുമുക്ഷുവിൻെറ ലക്ഷണമല്ല. മേൽകാണിച്ച സ്ഥാനത്തിൽ എത്തുവാൻ വിചാരിക്കുന്ന മുമുക്ഷുവിന്നു യോഗജ്ഞാനങ്ങളുടെ ഫലംരണ്ടുവിധത്തിലാണെന്നുള്ള വിചാരമുണ്ടാവുകയില്ല. രണ്ടിൻെറയും സ്വരൂപം അറിഞ്ഞിട്ടുള്ളവർ ഇതുകളെ ഒരു സ്ഥാനത്തിലെത്തുന്ന രണ്ടുവഴികളായിട്ടെ വിചാരിച്ചിട്ടുള്ളൂ. അഹങ്കാരാദിപ്രപഞ്ചം ആത്മാവല്ലെന്നറിഞ്ഞു അതിലുള്ള വാസനയെ നീക്കി മനോനിഗ്രഹംചെയ്തു ജീവന്മുക്തിസുഖത്തെ അനുഭവിക്കണമെന്നു ഒരു കൂട്ടർ പറയുന്നു. മനസ്സിനെ നിഗ്രഹിക്കുവാൻ പ്രാണജയമുണ്ടാ

കുന്നതു നല്ലതാണെന്നും ആ വഴിക്കു മനോനിഗ്രഹം സാധിക്കേണ്ടതാണെന്നും മററു ചിലർ പറയുന്നു. പ്രാണജയം കൂടാതെ നേരിട്ടുതന്നെ ചില ലക്ഷ്യാനുസന്ധാനം ചെയ്തു മനസ്സിനെ നിഗ്രഹിക്കേണമെന്നു പറയുന്ന സമ്പ്രദായക്കാരുമുണ്ടു. ഈ മൂന്നു പക്ഷങ്ങളിലും സാധ്യം മനോനിഗ്രഹത്തിന്നു ശേഷമെ പ്രകാശിക്കുകയുള്ളു വെന്നുസമ്മതിച്ചുകാണുന്നു. ആ സ്ഥിതിയിൽ പ്രാപ്യസ്ഥാനത്തെസ്സംബന്ധിച്ചു ആക്കും വാദമുണ്ടാകുവാൻ അവകാശമുണ്ടാകുന്നില്ല. സങ്കല്പമടങ്ങുന്നതായ മനോനാശത്തിന്റെ സ്ഥിതി സാമാന്യമായ ഒരനുഭവമാകുന്നുവെന്നു എല്ലാവരും സമ്മതിക്കുന്നു. സാമാന്യത്തിലുള്ള വിശേഷഭാവങ്ങൾ നീങ്ങുവാനുള്ള ഉപായങ്ങളുത്രയും ഒരുപോലെ ഉപയോഗമുള്ളവയാകുന്നു. ഈ മൂന്നുമാർഗ്ഗങ്ങളിൽ ഏതിലെങ്കിലും പ്രവേശിക്കേണമെങ്കിൽ ഇന്ദ്രിയനിഗ്രഹം അത്യാവശ്യമായിരിക്കുന്നു എന്നുമാത്രമല്ല ലൌകികങ്ങളായ കാൎയ്യങ്ങളെ ശരിയായിനിൎവ്വഹിക്കുവാൻകൂടി ഇന്ദ്രിയനിഗ്രഹം ആവശ്യമായിരിക്കുന്നു. ഇന്ദ്രിയനിഗ്രഹമെന്ന ഒരു കാൎയ്യം സാധിച്ചാൽ ക്രമത്തിൽ മററു കാൎയ്യങ്ങളെല്ലാം സാധിക്കാവുന്നതാണു. അതുകൊണ്ടു ഈ ശ്ലോകത്തിൽ ഇന്ദ്രിയനിഗ്രഹത്തെ വളരെ നിഷ്കൎഷമായി പ്രതിപാദിച്ചിരിക്കുന്നു. 11

വേറെചിലർ ഉപശമംതന്നെ മുഖ്യസാധനമാകുന്നു മററുള്ളതൊക്കെയും അതിന്നുവേണ്ടി സമ്പാദിക്കേണ്ടതാണു; എന്നൎത്ഥത്തിൽ ഗാനംചെയ്യുന്നു:—

അന്യേ ഉചുഃ ശ്ലോകം.

ഉപശമസുഖമാഹരെൽ പവിത്രം
ശമവശതശ്ശമമെതി സാധു ചെതഃ
പ്രശമിതമനസസ്സ്വകെ സ്വരൂപെ
ഭവതി സുഖെ സ്ഥിതിരുത്തമാ ചിരായ. 12

(പവിത്രം) പരിശുദ്ധമായ, (ഉപശമസുഖം) ശാന്തിസുഖത്തെ (ആഹരേൽ) സമ്പാദിക്കണം, (ശമവശതഃ) ശമമുണ്ടാകുന്നതുകൊണ്ട്, (ചേതഃ) മനസ്സ്, (സാധു) നല്ലപോലെ, (ശമം) ശമത്തെ, (ഏതി) പ്രാപിക്കുന്നു, (പ്രശമിതമനസഃ) ശാന്തമാനസനു, (സുഖെ) സുഖമായും, (സ്വകെ) തന്റേതായും ഇരിക്കുന്ന, (സ്വരൂപെ) സ്വരൂപത്തിൽ, (ഉത്തമാ) ഉത്തമമായ, (സ്ഥിതി) ഇരിപ്പു, (ചിരായ) എന്നെന്നെക്കും, (ഭവതി) ഉണ്ടാകുന്നു,

മുമുക്ഷു ശുദ്ധമായ ഉപശമത്തെ സമ്പാദിക്കണം. സാത്വികമായ ശാന്തിയെ മാത്രമെ ശുദ്ധമായ ഉപശമമെന്നു പറഞ്ഞുകൂട. ഈ ശാന്തിയുടെ വഴിക്ക മനോനിഗ്രഹം സിദ്ധിച്ചിട്ടുള്ളവന്നു ആനന്ദാത്മസ്വരൂപത്തിൽ അഴിവില്ലാത്ത സ്ഥിതിയുണ്ടാകുന്നു. ഇവന്നു ജീവന്മുക്തിയും വിദേഹമുക്തിയും സിദ്ധിക്കുമെന്നു താല്പര്യം.

ഉപശമമെന്നുവെച്ചാൽ ഉള്ളിലും പുറത്തുമുള്ള ഇന്ദ്രിയങ്ങളുടെ അടക്കമാകുന്നു. ഇതിനെത്തന്നെ ശാന്തിയെന്നു പറയുന്നു. ഈ ശാന്തി സിദ്ധിക്കുമ്പോൾ സംസാരദുഃഖങ്ങളില്ലാതാകുന്നതുപോലെ ആത്മാനന്ദം ഉണ്ടാവുകയും ചെയ്യുന്നു. ഈ ആനന്ദം വിഷയാനന്ദത്തെപ്പോലെ ഭോ

ഷമുള്ളതല്ല. ഇതു ചിത്തിന്നു പ്രസാദത്തെ ഉണ്ടാക്കിത്തീ ൎക്കുന്നു. ഇതു ശാന്തനിൽ പ്രകാശിക്കുന്നു. ശാന്തന്നു ഈ ആനന്ദാനുഭവം ക്രമേണ വൎദ്ധിക്കുന്നു. ഇതിന്റെ സ്ഥാന ത്തെ ഏഴു ഭൂമികളായി വൎണ്ണിച്ചിരിക്കുന്നു. ഇതുകളിൽ മൂന്നു ഭൂമികൾ അഭ്യാസകങ്ങളുള്ളവയും പിന്നെനാലെണ്ണം ശാന്തി യുടെ താരതമ്യത്തെ അനുസരിച്ചു ആത്മാനന്ദത്തെക്കൊ ടുക്കുന്നവയുമാകുന്നു. ഈ ക്രമത്തിൽ ഏഴാമത്തെ ഭൂമിയിൽ എത്തിയാൽപിന്നെ അവന്നു വിദേഹകൈവല്യംമാത്രമെ സിദ്ധിക്കേണ്ടതുള്ളു. ഏതുവിധത്തിലുള്ള അഭ്യാസംകൊ ണ്ടും നിൎദ്ദോഷമായ ഉപശമത്തെ സമ്പാദിക്കണം. ഉള്ളി ലും പുറത്തുമുള്ള ഇന്ദ്രിയങ്ങൾക്കു വിഷയങ്ങളോടു സംബ ന്ധമില്ലാതിരിക്കുന്ന സ്ഥിതിക്കു ഉപശമമെന്നു പേരാകുന്നു. ഇന്ദ്രിയങ്ങളുടെവഴിക്കു വിഷയങ്ങളെ കാണുമ്പോൾ ചി ത്തവൃത്തി വിഷയാകാരമായി പരിണമിക്കാതിരിക്കണം. മനസ്സിൽ വിഷയമുണ്ടാകാതേയും ഇരിക്കണം. ഇങ്ങിനെ ഇരുന്നാൽമാത്രമെ പരിശുദ്ധമായിരിക്കുന്ന ഉപശമമാവുക യുള്ളു. ഇതിന്നു താഴെയുള്ള ഉപശമംകൊണ്ടു മനസ്സു നല്ല വണ്ണം അടങ്ങുകയില്ല. അതുകൊണ്ടു പരിശുദ്ധമായ ഉപ ശമത്തെ സമ്പാദിക്കേണമെന്നു നിഷ്കൎഷിച്ചിരിക്കുന്നു. ഈ ഉപശമം ഒന്നുമുതൽ ഏഴുവരെയുള്ള ജ്ഞാനഭൂമികളിലിരു ന്നു സമ്പാദിക്കേണ്ടതാണു. ശുഭേച്ഛ, വിചാരണ, തനുമാ നസ, സത്വാപത്തി, അസംസക്തി, പദാൎത്ഥാഭാവന, തുൎയ്യാ എന്നു ജ്ഞാനഭൂമികൾ ഏഴാകുന്നു. ഇതിൽ മൂന്നാമ ത്തേതിന്നു "അസംസൎഗ്ഗ" എന്നും ആറാമത്തേതിന്നു "തുൎയ്യ"യെന്നും ഏഴാമത്തേതിന്നു "തുൎയ്യാതീത"യെന്നും

വേറെ പേരുകൾ പറയുന്നുണ്ടു. ഇതുകളിൽ ആദ്യത്തെ മൂന്നെണ്ണം അഭ്യാസഭൂമികളാകുന്നു. ഈ അഭ്യാസഭൂമികളിൽ വൈരാഗ്യത്തോടെ അഭ്യസിച്ചാൽമാത്രമെ ഫലം പരിശുദ്ധമായി വരികയുള്ളു. ആദ്യത്തെ രണ്ടു ഭൂമികൾ ശ്രവണമനനങ്ങൾക്കുള്ളതാകുന്നു. ശ്രവണമനനങ്ങൾ കൊണ്ടു ആത്മജ്ഞാനമുണ്ടായാലും ആത്മസ്വരൂപത്തിൽ വൃത്തിയെ നിലനിൎത്തുകയെന്നകാൎയ്യം കുറെ ഗൌരവമുള്ള ഒന്നാണു. അതുകൊണ്ടു മുമുക്ഷു മൂന്നാമത്തെ ഭൂമിയിൽ ഇതിനെ ദൃഢമായും സ്ഥിരമായും അഭ്യസിക്കണം. ശ്രവണത്തിന്നുമുമ്പെ ചെയ്ത സഗുണോപാസനകൊണ്ടു ചിത്തൈകാഗ്രത സിദ്ധിച്ചിട്ടുണ്ടെങ്കിൽ അതു ഇവിടെ ഉപയോഗപ്പെടും. ഇല്ലെങ്കിൽ പിന്നേയും പിന്നേയും ശ്രവണാദികൾ ചെയ്തു ചിത്തൈകാഗ്രതയെ സമ്പാദിക്കണം. ഏകാഗ്രതകൊണ്ടു വൃത്തിയെ ആത്മാകാരമാക്കിത്തീൎക്കണം. പ്രകൃതിയുടെ സമ്പ്രദായത്തിന്നു വിപരീതമായിട്ടുള്ളതാകയാൽ ഈ കാൎയ്യം കുറെ പ്രയാസമുള്ളതാണു്. എന്നാൽ ഉത്തമമായ സംസ്കാരവും ശരിയായ വിഷയവിരക്തിയും ഉള്ളവന്നു ഇതു സുഗമമായിരിക്കുകയും ചെയ്യും. സംസ്കാരവും വിരക്തിയും ചുരുങ്ങിയവന്നു മുമുക്ഷുത്വമുണ്ടായാൽ അവൻ യോഗാഭ്യാസം മുതലായ അതിപ്രയത്നങ്ങളെച്ചെയ്തും മനോനിഗ്രഹത്തെ സാധിക്കണം. പൂൎണ്ണമായ വിരക്തിയും നല്ലസംസ്കാരവും ഉള്ളവന്നു ആ വിധത്തിലുള്ള തന്ത്രങ്ങളുടെ അപേക്ഷയില്ല. മൂന്നാമത്തെ ഭൂമിയിൽചേൎന്നു അഭ്യസിപ്പാൻ വിചാരിക്കുന്നവൻ തന്റെ വൃത്തിയുടെ ഗുണദോഷങ്ങളെ താൻതന്നെ വിചാരിച്ചുതീ

ച്ചപ്പെടുത്തണം. വിഷയവിരക്തിയില്ലാതെ വല്ലതും ഒരു കൌതുകംനിമിത്തം അദ്ധ്യാത്മവിഷയത്തിലേപ്പെട്ടുന്നവർ മൂന്നാമത്തെ ഭൂമിയിൽ അഭ്യാസത്തിന്നധികാരികളാകുന്നില്ല. അവർ ഇവിടെ എത്തുമ്പോൾ ഈ കാൎയ്യം നമുക്കു സാധിക്കുന്നതല്ലെന്നുവെച്ചു പിന്തിരിയുന്നു. ശ്രവണം പ്രമാണപ്രധാനവും മനനം യുക്തിപ്രധാനവും ആകുന്നു. ഈ രണ്ടും കേവലംബുദ്ധിയുള്ളവൎക്കു സാധിക്കാവുന്നതാണു. നിദിദ്ധ്യാസനത്തെ അഭ്യസിച്ചു വാസനാക്ഷയമനോനാശങ്ങളെ സമ്പാദിക്കുവാൻ ബുദ്ധിമാത്രംകൊണ്ടു സാധിക്കുകയില്ല. പൂൎണ്ണമായ വിരക്തിയും തീവ്രമായ മുമുക്ഷുത്വവും തീക്ഷ്ണമായ വിചാരശക്തിയും ബുദ്ധിശുദ്ധിയും ഏകാഗ്രതയും മററു സാത്വികങ്ങളായ ധൎമ്മങ്ങൾ പലതും ഈ ഘട്ടത്തിൽ ആവശ്യമായിരിക്കുന്നു. ഈ അവസരത്തിൽ അന്യന്റെ ഗുണദോഷങ്ങളെ ആലോചിക്കുന്ന സ്വഭാവത്തിൽനിന്നു ചിത്തവൃത്തിയെ പിന്തിരിച്ചു തന്റെ ഗുണദോഷങ്ങളെ ആലോചിക്കുവാൻ ഏൎപ്പെട്ടുത്തണം. തന്റെ മനസ്സിന്നു പ്രതിദിവസം വിരക്തിവൎദ്ധിച്ചുവരുന്നുവൊ എന്നന്വേഷിക്കണം. മുമ്പു ആസക്തിയുണ്ടായിരുന്ന വിഷയങ്ങളുടെ സന്നിധാനത്തിൽ മനോവൃത്തി ഏതുവിധത്തിലിരിക്കുന്നുവെന്നു പരിശോധിക്കണം. മുമ്പേത്തേതിൽവെച്ചു കുറവുണ്ടെന്നുകാണുന്നതായാൽ തന്റെ അഭ്യാസത്തിന്നു ഫലമുണ്ടെന്നുള്ള വിശ്വാസത്തോടുകൂടി പിന്നേയും പരിശ്രമിക്കണം. ആസക്തിക്കു കുറവില്ലെന്നുവരുന്നപക്ഷം തന്റെ അഭ്യാസം ഫലിച്ചില്ലെന്നുള്ള വ്യസനത്തോടുകൂടി അഭ്യാസത്തിലധികം ശക്തി കൂട്ടണം. വിഷയികൾക്കു ദിവസംതോറും

ഓരോ വിഷയങ്ങൾ ലഭിക്കുന്നതു സന്തോഷകരമായിരിക്കു ന്നതുപോലെ വിരക്തനാക് ഒരോരൊ വിഷയങ്ങളിൽ ആസക്തി കുറഞ്ഞുവരുന്നതു സന്തോഷകരമായിരിക്കും. ഒ ന്നാമതു തന്റെ വൃത്തിയിൽ തോന്നുന്ന വികാരങ്ങൾക്കു തനിക്കു സാക്ഷിയായിരിക്കുവാൻ കഴിയണം. ഈ സ്ഥിതി നിലനിന്നുകിട്ടിയാൽ അഭ്യാസത്തിന്നു നല്ല സൌകൎയ്യമാ യി. ഈ സാക്ഷിസ്വഭാവം മറഞ്ഞുപോകുന്നവിധം ഓരോ കാൎയ്യങ്ങളിലേൎപ്പെട്ടു മനോവൃത്തിയെ ചിത്തയാക്കരുതു്. വ ളരെ പ്രയാസപ്പെട്ടു സമ്പാദിച്ചിരിക്കുന്ന ഈ സാക്ഷിഭാ വത്തെ നിസ്സാരങ്ങളായ വിഷയങ്ങൾക്കുവേണ്ടി നശിപ്പി ച്ചുകളയരുതു. ഈ പരിശുദ്ധമായ മനസ്സാക്ഷിയിൽ തോ ന്നുന്നതിന്നു വിപരീതമായി ഒന്നും പ്രവൃത്തിക്കരുതു. ഈ മനസ്സാക്ഷിയെ രക്ഷിക്കുവാൻ വൈരാഗ്യവും ഇന്ദ്രിയനി ഗ്രഹവും വലിയ സഹായികളാണു. ഈ സാക്ഷിസ്വഭാ വത്തിൽനിന്നു അഖണ്ഡാകാരവൃത്തിയുണ്ടാകുവാൻ ചെ യ്യേണ്ടുന്ന അഭ്യാസം എത്രയൊ എളുപ്പമായ ഒന്നാണു. ഈ സാക്ഷിസ്വഭാവത്തെത്തന്നെ ത്വംപദലക്ഷ്യാൎത്ഥമെ ന്നു ശാസ്ത്രങ്ങളിൽ പറയുന്നു. പലവിധങ്ങളായ യോഗ യുക്തികളുടെ അഭ്യാസത്തിന്റെ ഫലമായിരിക്കുന്നതും ഈ അവസ്ഥയാണു. നിദിദ്ധ്യാസനത്തെ ശീലിക്കുന്ന മുമു ക്ഷുവിന്നു ലോകവാസനാ, ദേഹവാസനാ, ശാസ്ത്രവാസന, എന്ന മൂന്നുവിധപ്രതിബന്ധങ്ങളുണ്ടാകുന്നു. ലോകത്തിൽ എല്ലാവരും തന്നേയും തന്റെ പ്രവൃത്തിയേയും ശ്ലാഘി ക്കേണമെന്നും ആരും നിന്ദിക്കരുതെന്നുമുള്ള വിചാരത്തി ന്നു ലോകവാസനയെന്നു പേരാകുന്നു. ഏതു കാൎയ്യങ്ങളിലും

ദേഹസുഖത്തെനോക്കിശങ്കിച്ചു ഏറ്റെപ്പെടാതിരിക്കുന്നതു ദേഹവാസനയാകുന്നു. അദ്ധ്യാത്മശാസ്ത്രത്തെ കഴിച്ചു മററു ശാസ്ത്രങ്ങളിലുള്ള കൌതുകവും പ്രവൃത്തിയും ഉണ്ടാകുന്നതു ശാസ്ത്രവാസനയാകുന്നു. ഈ മൂന്നുവാസനകളേയും മുമുക്ഷു ഉപേക്ഷിക്കേണ്ടതാണു. ഏല്ലാവരെക്കൊണ്ടും തന്നെ താനെന്നനുഭവിക്കുവാൻ ആക്കും സാധിക്കുന്നതല്ല. ദേഹത്തിന്നും ദേഹത്തെസ്സംബന്ധിച്ചകാൎയ്യങ്ങൾക്കും സൌകൎയ്യമുണ്ടെങ്കിൽമാത്രമെ അദ്ധ്യാത്മകാൎയ്യങ്ങൾ നടക്കയുള്ളുവെന്നുപറയുന്ന ബഹിൎമ്മുഖന്മാരുടെ വചനത്തിങ്കൽ ശ്രദ്ധ വെക്കരുതു്. ദേഹത്തേയും അതിനെസ്സംബന്ധിച്ചകാൎയ്യങ്ങളേയും പ്രാരബ്ധത്തിൻെറവക്കൽ ഏല്പിച്ചുകൊടുത്തു് ഇവൻ അഭ്യാസത്തിന്നിറങ്ങണം. ശാസ്ത്രവാസന അധികരിച്ചാൽ മററശാസ്ത്രങ്ങളുടെ കൂട്ടത്തിൽ ഒന്നായി അദ്ധ്യാത്മശാസ്ത്രത്തേയും ഗണിക്കുവാനിടവരുന്നു. അപ്പോൾ അവന്നു പുരുഷാൎത്ഥം സിദ്ധിക്കാതെ പോകുന്നു. ഈ വാസനകളിൽ ഏതെങ്കിലും ഒന്നുണ്ടാകുന്നതുകൊണ്ടു ഉണ്ടായ തത്വജ്ഞാനത്തിൻെറ ഫലത്തെ അനുഭവിപ്പാനിടവരുന്നില്ല. അതുകൊണ്ടു ഈ മൂന്നുവാസനകളേയും നീക്കുവാൻ മൂന്നാമത്തെ ഭൂമിയിൽ ദൃഢമായും നിരന്തരമായും അഭ്യസിക്കണം. ഈ അഭ്യാസത്തിൻെറ പരിപൂൎത്തിയാണു ഈ ശ്ലോകത്തിൽ പവിത്രമായ ഉപശമനമെന്നു പറഞ്ഞതു്.

ഈവിധം മൂന്നുഭൂമികളിൽ സ്ഥിരമായി അഭ്യസിച്ചവൻെറ മനസ്സ് തനിക്കധീനമായിത്തീരുന്നു. ഇവൻെറ മനസ്സു ഒരുസമയം വിഷയങ്ങളിൽ പ്രവേശിക്കുന്നതായാലും അതിനെ അടക്കുവാൻ അവന്നു വളരെ പ്രയത്നങ്ങ

ടാതെ സാധിക്കും. താനാരാകുന്നു എന്നവിചാരംകൊണ്ടു തന്നെ ഭേദബുദ്ധിനീങ്ങുന്നു. ഭേദബുദ്ധിനീങ്ങുമ്പോൾ മനസ്സു നല്ലവണ്ണം അടങ്ങുകയുംചെയ്യും. ഈ വിചാരം നാലാമത്തെ ഭൂമിയിലെത്തിയിരിക്കുന്ന ബ്രഹ്മവിത്തിനു സഹജമായിരിക്കും. അപ്പോൾ അവന്നു സ്വരൂപത്തിൽ സ്ഥിതി നിരന്തരമായിരിക്കുകയുംചെയ്യുന്നു. ഒരുസമയം ഇവന്നു ദ്വൈതഭ്രമമുണ്ടായാൽക്കൂടിയും വിചാരം സ്വാധീനമായിരിക്കുന്നതിനാൽ വിക്ഷേപമുണ്ടാകാതെ കഴിക്കുവാൻ സാധിക്കും. ഈ വിചാരംനിമിത്തം പ്രപഞ്ചത്തെസ്സംബന്ധിച്ചുണ്ടാകുന്ന സുഖദുഃഖങ്ങൾ ഇവനെ സംബന്ധിക്കാതിരിക്കും. ഒരുവൻ സ്വപ്നംകാണുന്നസമയത്തിൽ ഇതു സ്വപ്നമാണെന്നുള്ള ജ്ഞാനമുണ്ടായിരുന്നാൽ സ്വപ്നത്തിലുണ്ടാകുന്ന ഭയം ദുഃഖം മുതലായവ അവനെ സംബന്ധിക്കുന്നില്ല. അതുപോലെ ഈ ജാഗ്രൽപ്രപഞ്ചത്തിനെ സ്വപ്നമെന്നപോലെ കണ്ടുകൊണ്ടിരിക്കുന്ന ജീവന്മുക്തനിൽ അതിൽ മിഥ്യാത്വബുദ്ധി ഉറച്ചിരിക്കുന്നതിനാൽ അതിനെസ്സംബന്ധിച്ചുണ്ടാകുന്ന ശോകഭയാദികൾ സംബന്ധിക്കുന്നില്ല. സംസാരത്തെ അനുസരിച്ചുകഴിഞ്ഞുകൂടിയ ജീവന്മുക്തന്മാരുടെ സ്ഥിതി ഈ വിധത്തിലാണു. ഇങ്ങിനെ കഴിയുമ്പോഴും അല്പമായ ദുഷ്ടദുഃഖമുണ്ടാകുവാനിടയുണ്ടു. അതുകൂടി ഉപദ്രവമാണെന്നുകരുതി വേറെചില മഹാന്മാർ സ്വപ്നംപോലെയുള്ള പ്രപഞ്ചാനുഭവത്തെ ഉപേക്ഷിച്ചു എപ്പോഴും സമാധിയിൽത്തന്നെ കഴിഞ്ഞുകൂടുന്നു. ഇവൎക്കു ദുഷ്ടദുഃഖമുണ്ടാകുന്നില്ല. ഇവർ ജാഗ്രത്തിൽ സുഷുപ്തിയെ അനുഭവിക്കുന്നു. നാമരൂപാത്മകമായ പ്രപഞ്ചത്തിൻറെ തോ

ന്നലില്ലാതെ അധിഷ്ഠാനംമാത്രമായിരിക്കുന്നതു ജാഗ്രൽസൃഷ്ടിയാകുന്നു. ഇവർ ആഹാരംമുതലായ കാൎയ്യങ്ങളിൽകൂടി അന്യൻെറ അപേക്ഷയെ അനുസരിച്ചല്ലാതെ സ്വതെ പ്രവൃത്തിയുണ്ടാകുന്നില്ല. രാഗദ്വേഷങ്ങളെ കൃത്രിമമായിട്ടെങ്കിലും അനുസരിക്കേണ്ടുന്ന ആവശ്യം ഇവൎക്കില്ല. ഇവൎക്ക ഒരു വ്യവഹാരവുമില്ല. "യസ്ത്വാത്മരതിരെവസ്യാൽ" എന്നുതുടങ്ങിയ ഭഗവൽഗീതയിലെ ശ്ലോകത്തിൽ ആത്മതൃപ്തന്മാരായിരിക്കുന്ന മഹാന്മാൎക്ക ഒരുകാൎയ്യവുമില്ലെന്നു പറഞ്ഞതു ഇങ്ങിനെയുള്ളവരെ ഉദ്ദേശിച്ചാണ്. ഇവർ ക്രമത്തിൽ അഞ്ചാമത്തെ ഭൂമിമുതൽ ഏഴാമത്തെ ഭൂമിവരെ എത്തുന്നു. ശിഷ്യന്മാരെ സ്വീകരിക്കുക, അവൎക്കുപദേശിക്കുക എന്ന ധൎമ്മംകൂടി ഇവൎക്കില്ല. ആചാൎയ്യന്മാരായിരിക്കുന്നതു ഇതിന്നുമുമ്പേ നാലാമത്തെ ഭൂമിയിൽ സ്ഥിതിചെയ്യുന്നവരാണെന്നു പറഞ്ഞ ബ്രഹ്മവിത്തുക്കളാകുന്നു. ഈ ബ്രഹ്മവിത്തുക്കൾക്കു സമാധിയിൽമാത്രം മററുള്ളമഹാന്മാരെപ്പോലെ ഉള്ള അനുഭവമുണ്ടാകുന്നു. ഉത്ഥാനസമയത്തിൽ കൃത്രിമമായെങ്കിലും ദ്വൈതത്തെ അനുസരിക്കേണ്ടിവരുന്നു. അവരിലും ഉത്തമമായ പ്രാരബ്ധമുള്ള മഹാത്മാക്കൾ എപ്പോഴും ബ്രഹ്മാഭ്യാസത്തെ പരിശീലിച്ചുകഴിഞ്ഞുകൂടുന്നു. അതുകൊണ്ടു അവരുടെ വൃത്തിയിൽ ദോഷം ലേശവുമുണ്ടാകുന്നില്ല. മദ്ധ്യമമായും അധമമായും ഇരിക്കുന്ന പ്രാരബ്ധമുള്ളവൎക്ക ചിലസമയത്തുമാത്രമെ ബ്രഹ്മവിശ്രാന്തിയുണ്ടാകുന്നുള്ളു. ഏതുവിധത്തിലുമുള്ള പ്രാരബ്ധത്തെ അനുസരിക്കുന്നതു നമ്മളല്ലെന്നുറച്ചിരിക്കുന്ന വിരക്തന്മാർ പ്രാരബ്ധത്തെ നിശ്ശേഷം നീക്കി ദേഹധൎമ്മങ്ങളെ കൂടം അനുസരി

ക്കാതെ കഴിഞ്ഞുകൂടുന്നു. ശരീരാഭിമാനമുള്ളപ്പോളല്ലാതെ പ്രാരബ്ധത്തിന്റെ പ്രസംഗത്തിന്നവകാശമുണ്ടാകുന്നില്ല. കൃത്രിമമായി ദേഹത്തെ അഭിമാനിക്കുന്നതിലും അത്രമാത്രം ദുഃഖമുണ്ടാകുവാൻ ഇടയുണ്ട്. കൃത്രിമമായി രാഗദ്വേഷങ്ങളെ അഭിനയിക്കേണ്ടിവരുന്ന നടന്നു അല്പം കഷ്ടമുണ്ടെന്നുതന്നെ വിചാരിക്കണം. തന്റെ അഭിനയംകൊണ്ടു അന്യന്മാർ സന്തോഷിക്കേണമെന്നു അല്പമായ ഒരു സങ്കല്പം നടന്റെ ഉള്ളിലുണ്ടായിരുന്നാൽ അതിനെയനുസരിച്ചുഅവന്നു ദുഃഖിക്കേണ്ടിവരുന്നു. ഇതുപോലെത്തന്നെ പ്രവൃത്തി ലോകത്തിന്നുപകാരമായി ഭവിക്കേണമെന്നു അല്പമായ സങ്കല്പമുള്ള ബ്രഹ്മവിത്തിന്നു അത്രമാത്രം ദുഃഖമുണ്ടാകുന്നു. ഈ ദുഃഖത്തെക്കൂടി പരിഹരിക്കേണമെന്നുകരുതി ചില മഹാത്മാക്കൾ അഞ്ചും, ആറും, ഏഴും ഭൂമികളിൽ സ്ഥിതിചെയ്യുന്നു. ഇവരുടെ സ്ഥിതിയെക്കുറിച്ചു മുമ്പു കുറെ പറഞ്ഞുവെല്ലോ എന്നാൽ ഇവരെക്കൊണ്ടു ലോകത്തിന്നുപകാരമില്ലെന്നു ചിലർ വിചാരിക്കുന്നതു ശരിയല്ല. ദ്വൈതചിന്തയില്ലാതെ എപ്പോഴും അദ്വൈതബ്രഹ്മസ്വരൂപന്മാരായി സ്ഥിതിചെയ്യുന്ന മഹാത്മാക്കളുടെ ചരിത്രം കേൾക്കുന്നതുകൂടി ചിത്തശുദ്ധിയുള്ളവന്നു വൈരാഗ്യത്തിന്നും ജ്ഞാനത്തിന്നും കാരണമായിരിക്കും. ഋഷഭയോഗിയുടെ ചരിത്രത്തെക്കേട്ടിട്ടു അംഗരാജാവിന്നു ജ്ഞാനമുണ്ടായതായി ഭാഗവതത്തിൽ പറഞ്ഞിട്ടുള്ളതു ഇതിന്നു ദൃഷ്ടാന്തമാകുന്നു. ഇപ്പോഴും സാധാരണജനങ്ങളുടെ ഇടയിൽ പ്രാരബ്ധത്തെ അതിക്രമിച്ചു സമാധിനിരതന്മാരായിരിക്കുന്ന മഹാത്മാക്കളെക്കുറിച്ചു ഭക്തിബഹുമാനങ്ങളുള്ളതു

പോലെ സംസാരത്തെ അനുസരിച്ചിരിക്കുന്ന ഭ്രമവിത്തു
കളെക്കുറിച്ചുണ്ടാകുന്നില്ല. അതുകൊണ്ടു എപ്പോഴും അന്ത
ൎമ്മുഖന്മാരായിരിക്കുന്ന ആ മഹാന്മാൎക്ക ലോകോപകാരം
ചെയ്യേണമെന്നു സങ്കല്പമില്ലാതിരുന്നാലും അവരുടെ ആ
സ്ഥിതി ഉപകാരമായിപ്പരിണമിക്കുന്നു. അവരുടെ ദൎശന
മാത്രത്തിൽതന്നെ ഒരുവന്നു ചിത്തശുദ്ധി മുതലായ സൽ
ഗുണങ്ങളുണ്ടാകുന്നു. ഈവകസംഗതികളെക്കൊണ്ടു മേൽ
കാണിച്ച സംശയം അടിസ്ഥാനമില്ലാത്തതാണെന്നു വ
രുന്നു.

പിന്നെ അവരുടെ വൃത്തിയിൽ താനെന്നും അന്യ
നെന്നുമുള്ള ഭാവംതന്നെ അങ്കുരിക്കുന്നില്ല. ആ ഭാവമില്ലാ
തിരിക്കുമ്പോൾ ഉപകാരംചെയ്യേണമെന്നുള്ള സങ്കല്പത്തി
ന്നും അവകാശമുണ്ടാകുന്നില്ല. എങ്കിലും അവരുടെ ആ
സ്ഥിതി ഉപകാരമായി വരുന്നതുപോലെ മററുള്ളവരുടെ
ഉപദേശാദികൾ ചിലപ്പോൾ ഉപകാരമായി വരുന്നില്ല.
അതിന്നുകാരണം സംസാരത്തെ തീരെ മറന്നിരിക്കുന്ന മ
ഹാന്മാരിലെന്നപോലെ ജനങ്ങൾക്കു മററുള്ളവരിൽ ഭക്തി
നിലനില്ക്കാഴ്കയാണു. എന്നാൽ "വിദ്യാവിനയസമ്പന്നേ"
എന്നുതുടങ്ങിയ ശ്ലോകത്തിൽ പറഞ്ഞതുപോലെ ഉത്തമ
മായ സമഭാവനയോടുകൂടി സ്ഥിതിചെയ്യുന്ന മഹാത്മാവി
നെസ്സംബന്ധിച്ചു ആൎക്കും ഒരിക്കലും വിപരീതം തോന്നുക
യില്ല. ആ മഹാത്മാവു ഏതുവിധത്തിലിരുന്നാലും ശോഭി
ക്കുന്നതെയുള്ളു. ഈ സമഭാവനയില്ലാതിരുന്നാൽ അവൎക്കു
അഖണ്ഡാനുഭവം ഉണ്ടാവുകയില്ല. ഈ അനുഭവം ഇല്ലാ
ത്തവരുടെ മററുഗുണങ്ങളും ഒരുവിധമായിരിക്കുകയെയുള്ളു.

അതുകൊണ്ടു ഇവരെ വിശ്വസിക്കുന്നവൎക്കും, ഗുണം ചുരു
ങ്ങിപ്പോകുന്നു. ബ്രഹ്മാനുഭവംകൊണ്ടു ദേഹാഭിമാനം നീങ്ങി
യിരിക്കുന്ന ഒരു മഹാത്മാവിന്നു പിന്നെ പരിച്ഛിന്നമായ
ദേഹത്തെസ്സംബന്ധിച്ച ഒരുവിധത്തിലുള്ള അഭിമാനവും
ഉണ്ടാകുവാൻ അവകാശമില്ല. അങ്ങിനെ അഭിമാനമുണ്ടാ
കുന്നതു ആ മഹാത്മാവിന്നു വളരെ ഉപദ്രവമായിരി
ക്കുകയുംചെയ്യും. തനിക്കുണ്ടായിരിക്കുന്ന ബ്രഹ്മാനുഭവം ഏ
തുവിധത്തിലുള്ള ആചാരംകൊണ്ടു നിലനില്ക്കുമൊ ആ
ആചാരത്തെയല്ലാതെ മറ്റൊന്നിനെ അവൻ കൈക്കൊള്ളു
കയില്ല. സ്ഥൂലദേഹത്തെസ്സംബന്ധിച്ച വൎണ്ണാശ്രമങ്ങളെ
അഭിമാനിക്കുന്നതു ബ്രഹ്മാനുഭവത്തിന്നു സഹായമായിവരി
കയില്ല. അങ്ങിനെ അഭിമാനിക്കാതിരിക്കുന്നതു സഹായ
മായിരിക്കുകയുംചെയ്യും. വിസ്തൃതമായ ആകാശത്തിലൊ
വനത്തിലൊ സഞ്ചാരംചെയ്തുകൊണ്ടിരുന്ന പക്ഷിയേ
യൊ മൃഗത്തെയൊ കൂട്ടിൽപിടിച്ചു അടക്കുന്നു. യദൃച്ഛയാ
അതിന്നു ഈ കൂട്ടിനെ ഭേദിച്ചു പുറത്തുപോകുവാനിടവ
ന്നാൽ വീണ്ടും കൂട്ടിൽ പ്രവേശിക്കുവാൻ അതു ആഗ്രഹി
ക്കുകയില്ല. ഇതുപോലെ സ്വതന്ത്രനായ ആത്മാവിന്നു അ
നാദികാലംമുതല്ക്കുവന്നുചേൎന്ന ദേഹാഭിമാനത്തിന്നു സ
ജ്ജനസംസൎഗ്ഗം മുതലായവകൊണ്ടു മോചനം ലഭിച്ചാൽ
പിന്നേയും ആ ദേഹത്തെ അഭിമാനിച്ചു ദുഃഖിക്കുവാൻ
വിചാരിക്കുന്നതല്ല. പിന്നെ ദേഹധൎമ്മങ്ങളെ ആശ്രയി
ക്കുകയില്ലെന്നു പറയേണ്ടതില്ലല്ലൊ. അതുകൊണ്ടു ദേ
ഹധൎമ്മത്തെ നിശ്ശേഷം ത്യജിക്കേണ്ടതാകുന്നു. ഈ ദേഹാ
ഭിമാനമുണ്ടാകുന്നതു വൃത്തിയിലാണെല്ലൊ. അതുണ്ടാകാ

ത്തവിധം മനസ്സടങ്ങേണമെന്നു "പ്രശമിതമനസഃ" എന്ന പദംകൊണ്ടു സൂചിപ്പിച്ചിരിക്കുന്നു. ഈവിധത്തിൽ മനസ്സടങ്ങുമ്പോൾ തന്റെ സ്വരൂപത്തിൽ ഉത്തമമായിരിക്കുന്ന സ്ഥിതി നിലനില്ക്കുമെന്നു "ഉത്തമംചിരായ" എന്ന പദങ്ങൾകൊണ്ടു സൂചിപ്പിച്ചിരിക്കുന്നു.

ഒരു ബ്രഹ്മവിത്തിന്റെ നിലയിൽ പ്രാരബ്ധത്തെയനുസരിച്ചു ജീവിക്കുകയാണെങ്കിൽ ദേഹാഭിമാനത്തെ നിശ്ശേഷം ത്യജിക്കണം. സമാധിസ്ഥന്മാരായി കഴിഞ്ഞുകൂടുന്നവരോടു ഒരുവിധഉപദേശവും ആവശ്യമില്ല. ദേഹാഭിമാനം നീങ്ങുമ്പോൾ ബ്രഹ്മവിത്തിന്നു സമാധിക്കു വിഘ്നമുണ്ടാകയില്ല. വിഘ്നംകൂടാതെ സമാധിസിദ്ധിച്ചാൽ ഈ ബ്രഹ്മവിത്തുതന്നെ ക്രമേണ ബ്രഹ്മവിദ്വരൻ ബ്രഹ്മവിദ്വരീയാൻ വിദ്വരിഷ്ഠൻ എന്നീസ്ഥാനങ്ങൾക്കു അർഹനായ്ത്തീരുന്നു. സംസാരത്തിൽനിന്നു പിന്തിരിയുവാൻ വിചാരിക്കുന്നവർക്കു വലിയ ശത്രു അഹങ്കാരമാണു. എത്ര ശോധനചെയ്തിരുന്നാലും അതിന്റെ ദോഷം നീങ്ങുകയില്ല. മഹാന്മാർ ബാഹ്യവ്യാപാരങ്ങളിൽനിന്നു പിന്തിരിയുന്നതു അഹങ്കാരത്തെ ഭയപ്പെട്ടിട്ടാണു. ഈ അഹങ്കാരത്തെ ദേഹാദികളിൽനിന്നു നീക്കിയാൽ അതു വേറെ ഒരുവിധം രൂപത്തെ ധരിക്കുന്നു. ദേഹാഭിമാനത്തെ നീക്കുന്നതിലും അഹങ്കാരമുണ്ടെന്നു സമ്മതിക്കണം. എന്നാൽ ആ അഹങ്കാരം ദോഷമുള്ളതല്ല. വിഷമുള്ള ഒരു ദ്രവ്യത്തെ ശുദ്ധിചെയ്തു നല്ലപദാൎത്ഥത്തോടുചേൎത്തു സേവിച്ചാൽ രോഗിക്കു ആരോഗ്യം സിദ്ധിക്കുന്നതുപോലെ അഹംഭാവത്തെ ദേഹാദികളിൽനിന്നു നിശ്ശേഷം നീക്കി ബ്രഹ്മസ്വരൂപത്തിൽചേൎത്തു അനുഭവിക്കു

ന്നതായാൽ അവന്നു പിന്നെ പുനരാവൎത്തിയുണ്ടാകയില്ല. ഈ അഹങ്കാരത്തിന്റെ പുനൎജ്ജന്മത്തെക്കൊടുക്കുന്ന ശക്തി നാലാമത്തെ ഭൂമിയിൽതന്നെ പോയിരുന്നാലും നിരന്തരബ്രഹ്മാനുഭവത്തിന്നുയോഗ്യമായവിധം ആയിത്തീരുവാൻ അതിലെ ദോഷത്തെ പിന്നേയും നീക്കേണ്ടതുണ്ടു. ഒരു വിത്തിന്നു അഗ്നിയുടെചൂടുതട്ടുന്നതുകൊണ്ടുതന്നെ അതിന്റെ അങ്കുരശക്തി നശിച്ചുപോയാലും അതിനെ നമുക്കു ഭക്ഷിപ്പാനുപയോഗപ്പെടുത്തേണമെങ്കിൽ അതിന്റെ മീതേയുള്ള ഉമിയുടെ സംസൎഗ്ഗംകൂടി വേർപെട്ടിരിക്കണം. വിത്തു പൊരിഞ്ഞതിന്നുശേഷം ഉമി അതിൽതന്നെനില്ക്കുന്നതായാലും കരസമ്പൎക്കംകൊണ്ടുമാത്രം അതിനെ നീക്കുവാൻ സാധിക്കും. പൊരിയാതിരുന്നാൽ അതിന്റെ അങ്കുരശക്തി കെട്ടു എന്നുമാത്രമല്ലാതെ ഭക്ഷണത്തിന്നുപയോഗമായി വരുന്നില്ല. ഇതുപോലെ മൂന്നാമത്തെ ഭൂമിയിലുള്ള അഭ്യാസത്തിന്റെ ദാൎഢ്യംനിമിത്തം നാലാമത്തെ ഭൂമി എത്തുമ്പോഴക്കുതന്നെ ഇവൻ വിദേഹമുക്തിക്കൎഹനായിരുന്നാലും അഹങ്കാരം അല്പം ബാക്കിയുള്ളതിനാൽ ഇവന്റെ ബ്രഹ്മാനന്ദാനുഭവത്തിന്നു അതു വിഘ്നമായിഭവിക്കും. ഈ സംഗതിയെ ഉദ്ദേശിച്ചു ബ്രഹ്മവിത്തു തുടങ്ങിയ നാലുവിധജീവന്മുക്തന്മാൎക്കും വിദേഹമുക്തി സമമാണെന്നും ജീവന്മുക്തിയിൽ വ്യത്യാസമുണ്ടെന്നും ശാസ്ത്രങ്ങളിൽ പ്രതിപാദിച്ചിരിക്കുന്നു. അതുകൊണ്ടു അഹങ്കാരനാശത്തിന്റെ താരതമ്യത്തെ അനുസരിച്ചു ജീവന്മുക്തിയിൽ ഭേദത്തെ കല്പിച്ചിരിക്കുന്നുവെന്നും ജീവന്മുക്തിസുഖത്തെ അനുഭവിക്കുവാൻ ആവശ്യമുള്ളേടത്തോളമുള്ള സാ

ത്വാദികാരഹങ്കാരത്തിന്റെ നാശത്തിങ്കൽ വിദേഹമുക്തി സിദ്ധിക്കുന്നുവെന്നുംവരുന്നു. ഈവിധത്തിൽ മൂന്നുഭൂമികളിൽ ക്രമമായി അഭ്യസിച്ചു പരിശുദ്ധമായ ഉപശമത്തെ സമ്പാദിക്കേണമെന്നും പിന്നെ നാലുഭൂമികളിൽ അഹങ്കാരനാശത്തിന്റെ താരതമ്യത്തെ അനുസരിച്ചു ജീവന്മുക്തി സുഖത്തെ അനുഭവിക്കേണമെന്നും ഒടുവിൽ പുനരാവൃത്തിരഹിതമായ സ്ഥാനത്തെ പ്രാപിക്കേണമെന്നും ഈ ശ്ലോകത്തിൽ പ്രതിപാതിച്ചിരിക്കുന്നു. ഇപ്രകാരം ഈ ഗീതയിൽ ബ്രഹ്മാനുഭവത്തിന്നുള്ള ക്രമങ്ങളെ സാരമായും സംക്ഷിപ്തമായും നിരൂപിച്ചിരിക്കുന്നു. അനാത്മകാര്യങ്ങളിൽ വിരക്തിവന്നിട്ടുള്ള ഒരുവന്നു ഈ ഗീതയിൽ പ്രതിപാദിച്ചിരിക്കുന്ന ക്രമത്തെ അനുസരിക്കുന്നതുകൊണ്ടുതന്നെ ജീവന്മുക്തിയും വിദേഹമുക്തിയും സിദ്ധിക്കും.

സിദ്ധഗീതാവ്യാഖ്യാനം സമാപ്തം.

ഓം. തൽ. സൽ.

(ശ്രീമൽഗുരുചരണാരവിന്ദാഭ്യാംനമഃ)



ഓം നമഃ പരമാത്മനെ

ശ്രീഗുരുചരണാരവിന്ദാഭ്യാം നമഃ

# പ്രണവോപാസന.

ജീവേശപരജഗത്തുകളെ വിചാരിച്ചു ബ്രഹ്മാത്മജ്ഞാനം സമ്പാദിക്കുവാൻകഴിയാത്തവൎക്കു നിൎഗ്ഗുണോപാസന വിധിച്ചിരിക്കുന്നു. നിൎഗ്ഗുണോപാസനകളിൽ പലപ്രകാരാന്തരങ്ങളുണ്ടെങ്കിലും അതുകളിൽവെച്ചു പ്രണവചിന്തനം മുഖ്യമായ ഒരു ക്രമമാകുന്നു. പ്രണവത്തിനെസ്സംബന്ധിച്ചു പലവിധഉപയോഗക്രമങ്ങളും ഓരോ ഉപനിഷത്തുകളിൽ പറഞ്ഞുകാണുന്നു. പരിശുദ്ധങ്ങളായ ഗ്രന്ഥങ്ങളുടെ ഉപക്രമോപസംഹാരങ്ങൾ പ്രണവപൂൎവ്വമായിരിക്കുന്നു. ബ്രഹ്മവാചകമായ ഓങ്കാരത്തിനു "അവതീതി ഓം" എന്ന വ്യുല്പത്തിയെയനുസരിച്ചു സംസാരത്തിൽനിന്നു രക്ഷിക്കുന്നതു എന്നൎത്ഥമാകുന്നു. ഓങ്കാരപ്രണവശബ്ദങ്ങൾക്കു അനേകവിധം അൎത്ഥങ്ങൾ അഥൎവ്വശിരസ്സെന്ന ഉപനിഷത്തിൽ നിരൂപിച്ചിരിക്കുന്നു. ഓങ്കാരത്തിന്റെ മാഹാത്മ്യത്തെ അനുസരിച്ചു ഗ്രന്ഥമെഴുതുകയാണെങ്കിൽ അതു സാധിക്കുന്ന കാൎയ്യമാകയില്ല. ചുരുക്കമായി അതിനെസ്സംബന്ധിച്ചു ഒരു വിചാരംചെയ്യുന്നതു മുമുക്ഷുക്കൾക്കു ഉപയോഗമായിരിക്കുന്നതാണു്.

ഒന്നാമതു ഓങ്കാരത്തിനു ഇത്ര മാഹാത്മ്യം വരുവാനുള്ള കാരണമെന്താണെന്നു വിചാരിക്കുക. ഓം എന്ന

അക്ഷരത്തെ ദീർഘമായി ഉച്ചരിക്കുന്നതുകൊണ്ടു മനോരാജ്യരൂപമായ ആന്തരപ്രപഞ്ചം അടങ്ങുമെന്നു അദ്വൈതികൾ പറയുന്നു. ഓങ്കാരത്തിന്നു അകാരം, ഉകാരം, മകാരം എന്നു മൂന്നുമാത്രകളും ഒടുക്കം ഒരു അർദ്ധമാത്രയുംകൂടി നാലുമാത്രകളുണ്ടു. ആദ്യത്തെ മൂന്നുമാത്രകളിൽ ക്രമേണ സ്ഥൂലസൂക്ഷ്മകാരണപ്രപഞ്ചങ്ങളുടെ അഭിമാനികളെ ചിന്തിക്കേണമെന്നും നാലാമത്തെ അർദ്ധമാത്രയിൽ തുരീയരൂപമായ ബ്രഹ്മത്തെ ചിന്തിക്കേണമെന്നും ജ്ഞാനികൾ പറയുന്നു. ഇങ്ങിനെ ചിന്തിക്കുന്നതിൽ വ്യഷ്ടികൾ സമഷ്ടിയിൽ അന്തർഭവിക്കുന്നു. അകാരത്തിൽവിരാട്ടിനേയും,ഉകാരത്തിൽ ഹിരണ്യഗർഭനേയും, മകാരത്തിൽഈശ്വരനേയും, ചിന്തിക്കണം. വിരാട്ടിൽ വിശ്വനും, ഹിരണ്യഗർഭനിൽ തൈജസനും, ഈശ്വരനിൽ പ്രാജ്ഞനും, അന്തർഭവിച്ചിരിക്കുന്നതിനാൽ ഇവിടെ സമഷ്ടിയെ ഗ്രഹിച്ചാൽ മതിയാകുന്നതാണ്. കാര്യങ്ങൾ കാരണത്തിൽ ലയിക്കുമെന്നുള്ള ന്യായപ്രകാരം സ്ഥൂലപ്രപഞ്ചം സൂക്ഷ്മത്തിലും, സൂക്ഷ്മം കാരണത്തിലും, ലയിക്കും. ഈ ക്രമത്തെ അനുസരിച്ചു അകാരം ഉകാരത്തിലും, ഉകാരം മകാരത്തിലും, ലയിക്കുമെന്നറിയണം. കാരണപ്രപഞ്ചത്തോടുകൂടിയ മകാരത്തെ ആത്മസ്വരൂപമായ അർദ്ധമാത്രയിൽ കല്പിതമായി ചിന്തിക്കണം. ഈവിധം അർദ്ധമാത്രാരൂപമായിരിക്കുന്ന സ്ഥിതിയിൽ ഇരിക്കുന്നതു ബ്രഹ്മാനുഭവമായി വരുന്നു. ഈ സ്ഥിതിതന്നെ മഹാവാക്യാർത്ഥവിചാരംകൊണ്ടും സിദ്ധിക്കുന്നു. ഓങ്കാരത്തിന്റെ മൂന്നുമാത്രകളേയും പ്രപഞ്ചത്തോടുകൂടിയ ബ്രഹ്മമായും അർദ്ധമാത്രയെശുദ്ധബ്രഹ്മരൂപമായും

ചിന്തിക്കേണമെന്നു ഇതിൻെറ താല്പൎയ്യമാകുന്നു. നിഷ്പ്ര
പഞ്ചമായിരിക്കുന്ന ശുദ്ധബ്രഹ്മം പ്രപഞ്ചത്തിന്നു അധിഷ്ഠാ
നമായിരിക്കുന്നതുപോലെ അൎദ്ധമാത്ര അകാരോകാരമകാ
രങ്ങൾക്കു അധിഷ്ഠാനമായിരിക്കുന്നു. അതിസൂക്ഷ്മമായ നാ
ദത്തെ അൎദ്ധമാത്രയെന്നും പറയുന്നു. സ്ഥൂലങ്ങളായ മൂ
ന്നുമാത്രകളിൽ സൂക്ഷ്മമായിരിക്കുന്ന അൎദ്ധമാത്ര വ്യാപി
ച്ചിരിക്കുന്നു. സ്ഥൂലങ്ങളായ അതുകളില്ലാതിരുന്നാലും അ
ൎദ്ധമാത്ര ഇല്ലാതാകുന്നതുമില്ല. അതുകൊണ്ടു പ്രണവത്തി
ൻെറ അവയവങ്ങളായ അകാരോകാരമകാരങ്ങൾക്കു അ
ൎദ്ധമാത്രയെ അധിഷ്ഠാനമായി ചിന്തിക്കുന്നതിൽ ന്യായമു
ണ്ടെന്നു വരുന്നു. സ്ഥൂലങ്ങളായ നാമരൂപങ്ങൾക്കു സൂക്ഷ്മ
മായ സച്ചിദാനന്ദസ്വഭാവം അധിഷ്ഠാനമായിരിക്കുന്നു. ഈ
നാമരൂപങ്ങളെ നീക്കി സച്ചിദാനന്ദസ്വഭാവത്തിൽമാത്ര
മായി വൃത്തിയെ നിലനിൎത്തുന്നതിനെ സമാധിയെന്നു പ
റയുന്നു. ഈ സ്ഥിതി പ്രണവചിന്തനത്തിലും സാധിക്കു
വാൻ ന്യായമുണ്ടു്. നാമരൂപങ്ങളും സച്ചിദാനന്ദവും ചേ
ൎന്നു പ്രപഞ്ചം പ്രകാശിക്കുന്നു. ഇതിൽ സച്ചിദാനന്ദഭാഗം
സാമാന്യവും നാമരൂപഭാഗം വിശേഷവുമാകുന്നു. ഇനി
നാമരൂപങ്ങളിൽത്തന്നെ സാമാന്യവിശേഷഭാഗത്തെ വി
ചാരിക്കുന്നതായാൽ രൂപം സാമാന്യവും നാമം വിശേഷ
വുമായിരിക്കും. നാമത്തിൻെറ സങ്കല്പമുണ്ടാകുന്നവരെ
രൂപത്തിൻെറ അനുഭവം സാമാന്യമായെ ഇരിക്കുന്നുള്ളു.
"ഇതു ഇന്നപദാൎത്ഥ"മെന്നു വേൎതിരിച്ചറിയുന്നതു നാമ
ത്തിൻെറ സ്മൃതിക്കുശേഷമാണു്. നാമത്തിൻെറ സങ്കല്പത്തി
ന്നുശേഷമെ പ്രപഞ്ചാനുഭവം ബന്ധഹേതുവായിരിക്കുന്നു

ള്ളു. രൂപംകൊണ്ടുമാത്രം സിദ്ധിക്കുന്ന വിശേഷഭാവം നി
ലനില്ക്കുകയില്ല. ആ വിശേഷഭാവത്തെ നാമംകൊണ്ടുറ
പ്പിക്കുമ്പോൾ മാത്രമെ സ്ഥിരമാകുന്നുള്ളു. അതുകൊണ്ടു രൂ
പം സാമാന്യവും നാമം അതിനെ അപേക്ഷിച്ചു വിശേ
ഷവുമായിരിക്കുന്നു. രൂപത്തിൽ വിശേഷഭാവത്തെ ഉണ്ടാ
ക്കിത്തീൎക്കുന്ന നാമം മുഴുവനും ശബ്ദത്തിൽനിന്നുണ്ടായിരി
ക്കുന്നു. ശബ്ദം അക്ഷരാത്മകവുമാണെല്ലൊ. ആദിയിലു
ണ്ടായ അക്ഷരം ഓങ്കാരമാണെന്നും അതു ശബ്ദബ്രഹ്മമാ
ണെന്നും ശാസ്ത്രങ്ങളിൽപറയുന്നു. അപ്പോൾ കാരണമായ
ഓങ്കാരത്തിൽ കാൎയ്യമായ ശബ്ദം മുഴുവനും ലയിക്കുവാൻ
ന്യായമുണ്ടു്. എന്നാൽ ഓങ്കാരത്തിന്റെ മൂന്നുമാത്രകൾ
മാത്രമെ നാമത്തിന്റെ കാരണമായിരിക്കുകയുള്ളു. അതുക
ളുടെ അധിഷ്ഠാനമായിരിക്കുന്ന അൎദ്ധമാത്രയെ ഒരു അക്ഷ
രമാണെന്നു പറഞ്ഞുകൂടാ. അതുകൊണ്ടു അതു കാരണമാ
യി വരുന്നതല്ല. ഇങ്ങിനെ വിചാരിക്കുമ്പോൾ നാമരൂപ
പ്രപഞ്ചത്തിന്നു മുഴുവനുംകാരണം പ്രണവത്തിന്റെ മൂ
ന്നുമാത്രകളാണെന്നു വരുന്നു. ബന്ധഹേതുവായ നാമപ്ര
പഞ്ചംമുഴുവനും മൂന്നുമാത്രകളെ നീക്കുമ്പോൾ നീങ്ങിപ്പോ
കുന്നു. ഇങ്ങിനെ നീങ്ങിയതിന്നുശേഷം സാമാന്യമായ രൂ
പപ്രപഞ്ചത്തിന്റെ അനുഭവമെ ഉണ്ടാകുവാനവകാശമു
ള്ളു. അതു ബന്ധഹേതുവായിരിക്കുകയുമില്ല. തുരീയസ്ഥാ
നമായ അൎദ്ധമാത്രയെ സച്ചിദാനന്ദസ്വരൂപനായ ആ
ത്മാവായി ഭാവിച്ചു സ്ഥിതിചെയ്യുന്നതായാൽ പ്രപഞ്ച
ത്തിന്റെ വിശേഷഭാവത്തിന്നു വിസ്മൃതിവന്നുപോകുന്നതാ
ണ്. പിന്നെ ദീൎഘമായി പ്രണവത്തെ ഉച്ചരിക്കുമ്പോൾ

അതിൻെറ അന്ത്യത്തിൽ വൃത്തിയെ നിൎത്തിയാൽ ആ വൃ
ത്തിക്കു പ്രപഞ്ചത്തിൻെറ വിശേഷാംശത്തെ ഗ്രഹിക്കു
വാൻകഴിയുന്നതല്ല. ആ വൃത്തി ഏത്രയൊ നേൎത്തുപോകു
ന്നു. സ്ഥൂലവിഷയങ്ങളെ ഗ്രഹിക്കുവാൻ സ്ഥൂലവൃത്തിയും,
സൂക്ഷ്മവിഷയങ്ങളെ ഗ്രഹിക്കുവാൻ സൂക്ഷ്മവൃത്തിയും, ആ
വശ്യമായിരിക്കുന്നു. പ്രണവാന്ത്യത്തിൽ അൎദ്ധമാത്രയിൽ
സ്ഥിതിചെയ്യുന്ന വൃത്തി അതിസൂക്ഷ്മമാകയാൽ അതിന്നു
നാമരൂപഗ്രഹണത്തിന്നു യോഗ്യതയുണ്ടാകുന്നില്ല. ആ
നിലയ്ക്കുതന്നെ കഴിയുന്നത്ര വൃത്തിയെവെച്ചുശീലിക്കുന്നതു
നല്ലൊരു സമാധ്യഭ്യാസമായിരിക്കും. ഈ സമാധിയിൽ
ഒരുപ്രകാരത്തിലുള്ള വികല്പങ്ങളുമില്ല. ഒരു വികല്പവുംകൂടാ
തെ നേരിട്ട ആത്മസ്വരൂപത്തിലേക്കുകൊണ്ടുപോയിവിടു
ന്ന അഭ്യാസം ഇതൊന്നുമാത്രമാണ്. അനേകായിരം സ
മാധിക്രമങ്ങളുള്ളതിൽവെച്ചു ശുദ്ധമായ ക്രമം ഇതുമാത്രമാ
ണു. പ്രണവത്തെ ദീൎഘമായി ഉച്ചരിക്കണം. പ്ലുതം
എന്ന അതിദീൎഘമാത്രയിൽ ഉച്ചരിക്കേണമെന്നാണു ആ
കാൎയ്യത്തിൽ പരിചയമുള്ള ആചാൎയ്യന്മാർ പറയുന്നത്.
ഇങ്ങിനെ ദീൎഘമായി ഉച്ചരിക്കുമ്പോൾ പ്രാണൻെറ ഗതി
ഊൎദ്ധ്വമായി ഭവിക്കുന്നു. അതോടുകൂടി വൃത്തിയും ഊൎദ്ധ്വ
മുഖമായി വരുന്നു. ഊൎദ്ധ്വമുഖവൃത്തിക്കു നാമരൂപങ്ങളെ
ഗ്രഹിക്കുവാൻ കഴിയുന്നതല്ല. "മൂൎദ്ധ്നിരുദ്ധ്യംവ്യവസ്ഥി
തം" എന്നും ശ്രുതിയിൽ പറഞ്ഞിട്ടുണ്ടു. ഓങ്കാരത്തെ
അതിദീൎഘമായി ഉച്ചരിക്കുന്ന സമയത്തിൽ പ്രാണനും,വൃ
ത്തിയും മൂൎദ്ധാവിലെത്തുന്നു. അപ്പോഴും തുൎയ്യരൂപനായ
ആത്മാവിൻെറ അനുഭവമുണ്ടാകുന്നു. പ്രാണനോടുകൂടി

വൃത്തിയേയുംസംബന്ധിപ്പിക്കേണമെങ്കിൽ മേൽപറഞ്ഞക്രമത്തെ അനുസരിച്ച അൎത്ഥചിന്തനംചെയ്യുന്നതു ആവശ്യമായിരിക്കും. നേത്രം ജാഗ്രത്തിന്റെ സ്ഥാനവും, കണ്ഠം സ്വപ്നത്തിന്റെ സ്ഥാനവും, ഹൃദയം സുഷുപ്തിയുടെ സ്ഥാനവും മൂൎദ്ധാവു തുൎയ്യത്തിന്റെ സ്ഥാനമാണെന്നു ശ്രുതിയിൽ പറഞ്ഞിരിക്കുന്നു. ഈവക സ്ഥാനങ്ങളിൽ ജീവനു സഞ്ചാരമുണ്ടാകുമ്പോൾ അതാതു അനുഭവമുണ്ടാകുമെന്നാണെല്ലൊ ഇതിന്റെ താല്പൎയ്യം. പ്രണവോച്ചാരണത്തിൽ ജീവനു മൂൎദ്ധാവിലുള്ളസ്ഥിതി ലഭിക്കുവാൻ അവകാശമുണ്ടാകുന്നു. തുരീയമെന്നുപറയുന്നതു സാമാന്യജ്ഞാനസ്വഭാവമാകുന്നു. ജാഗ്രത്തും സ്വപ്നവും വിശേഷജ്ഞാനസ്വഭാവങ്ങളാകുന്നു. സുഷുപ്തി വിശേഷവിജ്ഞാനങ്ങളില്ലാതേയും സാമാന്യജ്ഞാനസ്വഭാവമല്ലാതേയും ഇരിക്കുന്ന സ്ഥിതിയാകുന്നു. ഈ സംഗതിയെ ആലോചിക്കുമ്പോൾ ജീവനുമൂൎദ്ധാവിലുള്ളസ്ഥിതി അഭ്യസിച്ചുവരുത്തേണ്ടതാണെന്നു വരുന്നു. ആ അഭ്യാസത്തിനു പ്രണവത്തിന്റെ ദീൎഘോച്ചാരണംപോലെ വേറെ ഒന്നും ഉപകരിക്കുന്നില്ല. പ്രകൃതിയുടെ സ്വഭാവത്തെ അനുസരിച്ചു അവസ്ഥാത്രയം സംഭവിക്കുന്നു. ആ അവസ്ഥാത്രയത്തിൽ ജീവനു അതാതു സ്ഥാനങ്ങളിൽ സ്ഥിതിയും പ്രകൃത്യാതന്നെ സിദ്ധമായിരിക്കുന്നു. തുരീയസ്ഥിതിമാത്രമാണു അഭ്യാസംകൊണ്ടു വരുത്തേണ്ടതായിരിക്കുന്നതു. എല്ലാം യോഗയുക്തികളും ഈ സ്ഥിതിയെ സാധിക്കുവാനുള്ള സാധനങ്ങളാണു. അതുകളിൽ മനസ്സിനു ലയത്തെയുണ്ടാക്കിത്തീൎക്കുന്ന അഭ്യാസങ്ങളെക്കാൾ മനസ്സിന്റെ സ്വഭാവത്തെ നശിപ്പിക്കുന്ന അഭ്യാ-

സങ്ങൾ ശ്രേഷ്ഠങ്ങളാകുന്നു. ലയിച്ചിരിക്കുന്ന മനസ്സിന്നു പുനരാവൃത്തിയുണ്ടാകുന്നു. പ്രണവാഭ്യാസംകൊണ്ടു ക്ഷീണിച്ചിരിക്കുന്ന ചിത്തത്തിന്നു ലയമുണ്ടാകുന്നില്ല. അതു കേവലചിത്സ്വരൂപമായി ശേഷിക്കുന്നു. വിചാരശീലന്മാരായിരിക്കുന്ന ബുദ്ധിമാന്മാൎക്കു ചിത്തശുദ്ധിയും മുമുക്ഷുത്വവും ഉണ്ടായിരുന്നാൽ ഈ സ്വഭാവം ധരിക്കുവാൻ പ്രയാസമില്ല. ഒരു ചിന്തയും കൂടാതെ പ്രണവത്തെ ഉച്ചരിച്ച അൎദ്ധമാത്രയുടെ അന്ത്യത്തിൽ മനസ്സിനെ ധാരണ ചെയ്താൽ വിശേഷജ്ഞാനങ്ങൾ ചുരുങ്ങുമെന്നു അനുഭവം കൊണ്ടറിയുവാൻകഴിയും. നാദാനുസന്ധാനംകൊണ്ടുണ്ടാകുന്ന ഫലവും ഇതിൽനിന്നു സിദ്ധിക്കുന്നു. എന്നാൽ നാദത്തെമാത്രം അനുസന്ധാനംചെയ്യുന്നതിനാൽ ചിലപ്പോൾ മനസ്സിന്നു ലയം വന്നുപോകുന്നു. ലയം സമാധിക്കു വിഘ്നമാണെല്ലോ. ഞാൻ ഇന്നവണ്ണമിരിക്കുന്നു എന്ന ഭാവനകൂടി വിസ്മരിക്കുന്നതു നിൎവ്വികല്പസമാധിയാകുന്നു. ആ ഭാവനയെ രസാസ്വാദമെന്നു പറയുന്നു. രസാസ്വാദത്തിൽതന്നെ ദോഷമുണ്ടെന്നുപറഞ്ഞിരിക്കുന്നസ്ഥിതിക്കു ലയംദോഷമാണെന്നുപറയേണ്ടതില്ലല്ലൊ.നാദാനുസന്ധാനത്തിൽ ഉണ്ടാകാവുന്ന ഈ ദോഷവും പ്രണവാനുസന്ധാനത്തിൽ ഉണ്ടാകുന്നില്ല. ഇതു ജിജ്ഞാസുവിന്നും ജ്ഞാനിക്കും ഒരുപോലെ ഉപയോഗമുള്ളതാകുന്നു. ബുദ്ധിശുദ്ധിയുള്ള ജിജ്ഞാസുവിന്നു സമാധിയെ അഭ്യസിക്കുവാനും ജ്ഞാനിക്കു ബാഹ്യവൃത്തിയുണ്ടായാൽ അതിനെ നിരോധിച്ച അന്തൎമ്മുഖവൃത്തിയെ ഉണ്ടാക്കിത്തീൎക്കുവാനും ഇതിനെപ്പോലെ ഉപകരിക്കുന്ന ഉപായം വേറെ ഒന്നുമില്ല. മറ്റു

ള്ള ഉപായങ്ങളിൽ മദ്ധ്യേമദ്ധ്യേ ചില അത്ഭുതങ്ങളും മ
റ്റുംകണ്ടു വിസ്മയിക്കുവാനും അതുകളിൽ രമിക്കുന്ന അ
ഭ്യാസിക്കു അങ്ങിനെതന്നെ കാലം മുഴവനും കഴിയുവാനും
ഇടയുണ്ടു. യോഗസിദ്ധികളെ ആഗ്രഹിക്കുന്നവൎക്കു അതെ
ല്ലാം കൌതുകമായിരുന്നാലും ശുദ്ധനായ മുമുക്ഷുവിന്നു
നേരിട്ടു പ്രാപ്യസ്ഥാനത്തിലെത്തുവാൻ ഇതിനെപ്പോലെ
മറ്റൊന്നും ഉപകരിക്കുകയില്ല. നിൎവ്വികല്പസമാധിയിൽ
സ്ഥിതിചെയ്യാൻവിചാരിച്ച ഉദ്ദാലകൻ മുതലായ മഹാ
യോഗികൾ ഈ വഴിക്കാണെല്ലോ പ്രവൃത്തിച്ചിട്ടുള്ളതു.
ആൎക്കും വാദമില്ലാത്ത ഉപായം ഇതുതന്നെയാണു. അപ
രോക്ഷമായിരിക്കുന്ന കാൎയ്യങ്ങളെക്കൂടി പരോക്ഷംവഴിക്കു
അറിയുന്ന ഒരു സമ്പ്രദായം മുമ്പേതന്നെ നടപ്പുള്ളതാണു.
ഈ സമ്പ്രദായത്തെ അനുസരിച്ചാണു പരോക്ഷമായി ഈ
ശ്വരനെ സങ്കല്പിക്കുകയും ആരാധിക്കുകയും ചെയ്തുവരുന്ന
തു. ആ കൂട്ടത്തിൽ പ്രണവം പരബ്രഹ്മത്തിന്റെ പ്രതിമ
യാണെന്നു പറയണം. പ്രതിമയിൽ ഈശ്വരബുദ്ധിയുണ്ടാ
കുന്നതുപോലെ പ്രണവത്തിൽ ബ്രഹ്മമാണെന്നുള്ളവിചാ
രം ഉണ്ടാകണം. ഈ വിചാരം സംസാരത്തെ നശിപ്പി
ക്കുവാൻ ശക്തിയുള്ള ഒന്നാണു. ഒന്നിനെ മറ്റൊന്നായി
ധാരണചെയ്തു ഉപാസിക്കുന്നതിനെ പ്രതീകോപാസന
യെന്നു ശാസ്ത്രങ്ങളിൽപറയുന്നു. ഈ മാതിരി ഉപാസന
കൾ പലവിധത്തിലായി ഉപനിഷത്തുകളിൽപറഞ്ഞിട്ടു
ണ്ടു. പ്രാണനെ ബ്രഹ്മമായി ഉപാസിക്കേണമെന്നും, മന
സ്സിനെ ബ്രഹ്മമായി ഉപാസിക്കേണമെന്നും, ബുദ്ധിയെ
ബ്രഹ്മമായി ഉപാസിക്കേണമെന്നും മറ്റും അദ്ധ്യാത്മവി

ഷയമായി വിധിച്ചിരിക്കുന്നു. ആദിത്യാദികളെ ബ്രഹ്മമായി ഉപാസിക്കേണമെന്നു ബാഹ്യമായുംവിധിച്ചിട്ടുണ്ടു. എന്നാൽ അതുകളിൽവെച്ചു ഏററവും മുഖ്യമായതു പ്രണവോപാസനയാകുന്നു. സത്യലോകപ്രാപ്തിയെ ആഗ്രഹിക്കുന്ന പ്രണവോപാസകന്നു അതു പ്രയാസംകൂടാതെ സിദ്ധിക്കുന്നു. നിഷ്കാമനായ മുമുക്ഷുവിന്നു സിദ്ധിക്കുന്നഫലത്തെ മുമ്പേ വിസ്തരിച്ചു പറഞ്ഞുവെല്ലൊ. പ്രണവധ്യാനത്തിൽ പിന്നെ ഒരുവിശേഷമുള്ളതു പ്രയാസമില്ലായ്മയാണു. ഇതിന്നു ഒരുവിധ ആസനങ്ങളുടേയും മററും അപേക്ഷയില്ല. ഇതിന്റെ ഫലം വലുതുമാകുന്നു. ശുദ്ധമായ ചൈതന്യത്തിൽ അതായതു സാമാന്യജ്ഞാനത്തിൽ ദൃശ്യസംബന്ധമില്ലാതിരിക്കുന്ന സ്ഥിതി അത്യുത്തമമാണെന്നു ശാസ്ത്രങ്ങളിൽ ഘോഷിക്കുന്നു. യുക്തിയും അനുഭവവും അതിന്നു യോജിച്ചുമിരിക്കുന്നു. ഈ സ്ഥിതി പ്രണവോപാസനത്തിൽനിന്നു അനായാസേന സിദ്ധിക്കും. മഹാവാക്യവിചാരത്തിൽ തത്ത്വംപദോപാധികളെ നീക്കുമ്പോൾ കിട്ടാകുന്ന അഖണ്ഡാനുഭവം പ്രണവചിന്തനത്താൽ കിട്ടുന്നു. "സൊഹം" "ഹംസ" എന്നു മഹാവാക്യാൎത്ഥത്തെ മറെറാരുവിധത്തിൽ ഉപദേശിക്കുന്ന മന്ത്രങ്ങളുടെ ഫലവും ഇതിൽ അടങ്ങിയിരിക്കുന്നു. അതുകൊണ്ടു ശ്രവണമനനങ്ങൾ കഴിഞ്ഞിരിക്കുന്ന ഒരുവൻ നിദിധ്യാസനത്തിന്നൊരുങ്ങുമ്പോൾ അവന്നു സംസാരവനത്തെഛേദിക്കുവാൻ നല്ലൊരു കഠാരം ഇതുതന്നെയാണു.

ഇതു ഒരു ശബ്ദം മാത്രമാണെല്ലൊ. ഇതുപോലെ അക്ഷരങ്ങൾ ഇനിയും ഉണ്ടായിരിക്കെ ഇതിന്നുമാത്രം ഇത്ര

പ്രാമാണ്യവും പ്രാധാന്യവും എങ്ങിനെ സിദ്ധിച്ചു എന്നും
മററുമുള്ള ചോദ്യത്തിന്നു സമാധാനംപറയുവാൻ പ്രയാ
സമാണു. എന്തുകൊണ്ടെന്നാൽ ഏതായാലും ഈ ചോ
ദ്യത്തിന്നു അവകാശമില്ലാതാകുകയില്ല. അപ്പോൾ അ
ശോകവനികാന്യായം വന്നുചേരുന്നു. എന്നാൽ അനേ
കം മഹാത്മാക്കൾ അനുഭവിച്ചിട്ടുള്ളതും ശാസ്ത്രങ്ങളിൽ
ഒരുപോലെ പ്രതിപാദിച്ചിട്ടുള്ളതുമായ ഒരു കാൎയ്യത്തെ ഒ
രു വാദവുംകൂടാതെ അനുഷ്ഠിച്ചുനോക്കുകയാണു വേണ്ടതു.
ശബ്ദപ്രമാണങ്ങളിൽ അഭിപ്രായഭേദം വരുന്നേടത്തുമാത്ര
മാണു യുക്തിയുടെ അത്യാവശ്യകത നേരിടുന്നതു. ഇവിടെ
അങ്ങിനെയില്ല. പിന്നെശബ്ദപ്രമാണത്തിൽ പറയുംപ്രകാ
രമുള്ള അനുഭവം സിദ്ധിക്കുവാൻ അഭ്യസിച്ചിട്ടു ഫലി
ക്കാതെ പോകുമ്പോഴും യുക്തിയെ അന്വേഷിക്കണം. അ
ങ്ങിനെ അനുഭവം സിദ്ധിക്കാതെ വന്നിട്ടുമില്ലെന്നു ഓരോ
രുത്തരുടേയും അനുഭവത്തെപ്പറഞ്ഞതുകൊണ്ടു ഊഹി
പ്പാൻകഴിയും. പിന്നെ പ്രവൃത്തിക്കുവാൻ മാത്രമുള്ള ഒരു
യുക്തിയാണു ആവശ്യമായിരിക്കുന്നതു. അതു ഈ കാൎയ്യ
ത്തിൽ ഉണ്ടെന്നു മുമ്പേ ഒരുവിധം സ്ഥാപിക്കുകയുംചെ
യ്തിരിക്കുന്നു. അതുകൊണ്ടു ഈവക കാൎയ്യങ്ങൾ ആദിയിൽ
ആപ്തോപദേശത്തെ അനുസരിച്ചു പ്രവൃത്തിക്കേണ്ടവയാ
കുന്നു:— അനുഷ്ഠാനക്രമം—ബുദ്ധതത്വേന ധീദോഷ
ശൂന്യേനൈകാന്തവാസിനാ ദീൎഘംപ്രണവമുച്ചാൎയ്യമനോ
രാജ്യംവിജീയതെ—തത്വജ്ഞാനംസിദ്ധിച്ചവനായും ബു
ദ്ധിയിലുള്ള രാഗദ്വേഷാദിദോഷങ്ങൾ നീങ്ങിയവനാ
യുമിരിക്കുന്നവൻ വാസനാക്ഷയമനോനാശങ്ങൾ സിദ്ധിക്കു

ക്കാൻവേണ്ടി സമാധി അഭ്യസിക്കണം. ഈ സമാധ്യഭ്യാസത്തിന്നു ഏകാന്തമായ ഒരു പ്രദേശത്തിലിരുന്നു തനിക്കു സുഖകരമായിരിക്കുന്ന ഒരു ആസനത്തിൽ ഇരുന്നു പ്രണവത്തിൻെറ അൎത്ഥത്തെ മാത്രകളുടെ ക്രമത്തെ അനുസരിച്ചുചിന്തിക്കണം. ഒരു പ്രാവശ്യം ചിന്തിക്കുകയൊ അല്ലെങ്കിൽ മനസ്സിൽ നല്ലവണ്ണം ഉറച്ചുകാൎയ്യമായിരിക്കുന്നപക്ഷം മൂന്നുമാത്രകളുടെ അൎത്ഥത്തെ ചിന്തിക്കാതെതന്നെ അൎദ്ധമാത്രയുടെ അൎത്ഥത്തെ ചിന്തിക്കയൊ ചെയ്യാൽമതി. ചിന്തിച്ചതിന്നുശേഷം തന്നെക്കൊണ്ടു കഴിയുന്നത്ര ദീൎഘമായി പ്രണവത്തെ ഉച്ചരിക്കണം. ഇങ്ങിനെ ഉച്ചരിക്കുമ്പോൾ ചിത്തത്തിൻെറ ചാഞ്ചല്യം നീങ്ങുകയും പാപവാസനകൾ ക്ഷയിക്കുകയും ചെയ്യും. ചിത്തത്തിൽ വാസനകൾ അധികമുണ്ടാകുമ്പോൾ അതിന്നു ശക്തി കൂടിയിരിക്കും. പ്രണവോച്ചാരണംകൊണ്ടു ചിത്തത്തിൻെറ ശക്തി ചുരുങ്ങുന്നു. അൎദ്ധമാത്രയുടെ അൎത്ഥചിന്തനവും ചിത്തത്തിൻെറ ശക്തിക്ഷയവുംകൂടി ഉണ്ടാകുമ്പോൾ ഇരുന്നു ദേഹത്തിൽനിന്നു മോചനം സിദ്ധിച്ചതുപോലെ ഒരനുഭവം ഉണ്ടാകും. അതുവരെ അനുഭവിക്കാത്തവിധം ഒരു സുഖാനുഭൂതിയും സ്വാതന്ത്ൎയ്യവും സിദ്ധിക്കുന്നു. ആ സുഖാനുഭൂതിയിൽ അല്പം അല്പമായി വിശ്രമിക്കുകയും അവിടെത്തന്നെ പ്രാപ്യസ്ഥാനമായിരിക്കുന്നു എന്നുവിശ്വസിക്കാതെ പിന്നേയും പിന്നേയും പ്രവൃത്തിക്കുകയും വേണം. സുഖംതോന്നുന്ന അവസരം സവികല്പസമാധിയാകുന്നു. അതുസിദ്ധിച്ചാൽ അഭ്യസിക്കുന്നവന്നു പിന്നേയും അഭ്യസിക്കുവാൻ ധൈൎയ്യമുണ്ടാകും. ഈ സമയ

ത്തിൽ ശരീരത്തെ ഇളകാതെവെച്ചുകൊണ്ടിരിക്കണം. അല്പമാത്രയുടെ അർദ്ധസ്വരൂപനായ തന്റെ ഉള്ളിൽ ജഗത്തു മുഴുവനും പ്രകാശിക്കുന്നു എന്ന അനുഭവം ഒരിക്കൽ ഉണ്ടാകും. പിന്നെ അങ്ങിനെയുള്ള തന്റെ സ്വരൂപത്തിൽ ജഗത്തിന്റെ സംബന്ധംപോലുമില്ലെന്നുള്ള അനുഭവം ഉണ്ടാകും. ഈ അനുഭവത്തിൽ "ഇപ്പോൾ ഞാൻ സുഖമായിരിക്കുന്നു" എന്നുള്ള അനുഭവവും, ഞാൻ എന്ന സ്മൃതിയും ഇല്ലാതാകും. ഇതു നിർവ്വികല്പമായ സ്ഥിതിയാകുന്നു. ഈ സ്ഥിതി എല്ലായ്പോഴും സിദ്ധിക്കുകയെന്നതു എല്ലാവർക്കും സാധിക്കുന്ന കാര്യമല്ല. വലിയ പുണ്യവാന്മാരായ മഹാത്മാക്കളിൽ ആർക്കെങ്കിലും ഒരാൾക്കുമാത്രം സിദ്ധിച്ചു എന്നുവരാവുന്നതാണു. എങ്കിലും അല്പസമയമെങ്കിലും നിർവ്വികല്പസ്ഥിതി അനുഭവപ്പെടാതിരുന്നാൽ സംശയം മുഴുവനും നീങ്ങുകയില്ല. അല്പസമയം നിർവ്വികല്പസ്ഥിതിയും അധികസമയം സവികല്പസമാധിയുടെ അനുഭവവും സിദ്ധിക്കുവാനിടവന്നാൽ അതു വലിയ കാര്യമായിരിക്കും. പ്രണവോപാസകനു ബ്രഹ്മചര്യം മുതലായ സാധനങ്ങൾ ഏററവും ആവശ്യമായിരിക്കും. ഒരു വിചാരവുമില്ലാതെ ദിവസം പന്തീരായിരം ഉരുകണ്ടു് പ്രണവം ജപിച്ചാൽ ഒരു കൊല്ലംകൊണ്ടുവന്നു ആത്മസാക്ഷാൽകാരം സിദ്ധിക്കുമെന്നു ശാസ്ത്രങ്ങളിൽ പറയുന്നു. പ്രണവാക്ഷരത്തിന്നു പ്രാണായാമംകൊണ്ടുള്ള ഫലത്തേയും കൊടുക്കുവാൻകഴിയും. പ്രാണായാമംചെയ്യുമ്പോൾ പ്രണവത്തെചേർത്തു ചെയ്യുവാനും ഒരുവിധി കാണുന്നു. ഈ പ്രണവസമാധിയിൽനിന്നു വേർപെട്ടതിന്നുശേഷം ആ

ദൃഷ്ടിയോടുകൂടി പ്രപഞ്ചത്തെ നോക്കുന്നവനു അതുവരെ ഉള്ള പ്രപഞ്ചാനുഭവത്തിൽനിന്നു വിലക്ഷണമായ ഒരു അനുഭവമുണ്ടാകും. ശരീരത്തിന്നു ലാഘവം സിദ്ധിക്കുകയും ശിരസ്സിന്നു സുഖമുണ്ടാകയുംചെയ്യും. ഈ അഭ്യാസം ചെയ്യുന്നവരുടെ വയറ് എപ്പോഴും നിറഞ്ഞിരിക്കരുതു. അധികം ഗുരുത്വമുള്ള ആഹാരംകഴിച്ചു അടിവയററിൽ കട്ടി ഉണ്ടാക്കിത്തീക്കരുതു. അഭ്യാസത്തിൻെറ ആദ്യഭാഗത്തിൽ ശിരസ്സിന്നു കമ്പമുണ്ടായി എന്നുവരാം. എന്നാൽ അതു ക്രമേണ ചുരുങ്ങും. ദേഹത്തിൻെറ സ്ഥിതിയെ സംബന്ധിച്ചു അന്വേഷണം അപ്പോൾ മനസ്സിൽ തോന്നിയാലും അതിനെ നീക്കണം. ബോധത്തിൻെറ ശുദ്ധമായ സ്ഥിതിയെ മനസ്സിൽ ഉറപ്പിക്കണം. ഇങ്ങിനെ അഭ്യാസം പഴകുന്ന വന്നു ക്രമത്തിൽ ശരിയായ ആത്മാനുഭൂതി ഉണ്ടാകുന്നു. കുറെക്കാലത്തെ അഭ്യാസംകൊണ്ടു ഇവന്നു അധികം ആളുകളുടെ സംഘത്തിലും അവരാരും അറിയാതെ ഈ അഭ്യാസം നടത്തുവാൻ സാധിക്കും. അവരുടെ സമ്മേളനത്തിൽ അവരുടെ ചോദ്യങ്ങൾക്കു സമാധാനം പറകയും തൻെറ വൃത്തിയെ ശരിയായ ലക്ഷ്യത്തിൽ വെക്കുകയും ചെയ്യാൻ ഈ അഭ്യാസിക്കു സാധിക്കും. എന്നാൽ രാഗദ്വേഷങ്ങൾക്കു ഇടംകൊടുക്കാതെമാത്രം കഴിച്ചുകൂട്ടണം.

ഓം ശാന്തിശ്ശാന്തിഃ.